# സഹസ്രകിരണൻ

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച് ഒരു കൈപ്പുസ്തകം

ഡോ. എം. പി. ബാലകൃഷ്ണൻ

# സഹസ്രകിരണൻ

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച്
ഒരു കൈപ്പുസ്തകം

ഡോ. എം. പി. ബാലകൃഷ്ണൻ




വിവേകം പ്രസാധനം
നെയ്യാറ്റിൻകര

Malayalam

**Sahasrakiranan**
Sree Chattampi Swami Thiruvadikalekkurichu
Oru Kaippusthakam

By
**Dr. M.P. Balakrishnan**

First Published : January 2012

*Cover Design*
**Girish Sreyas**

*Typeset & Printing*
**Sree Printers,** Pappanamcode
Thiruvananthapuram - 19
Phone : 0471-2490135

*Published by*
**Vivekam Publications**
Rameswaram, Amaravila P.O.
Neyyattinkara
Thiruvananthapuram - 695 122
Phone : 0471 - 2222070



Copies : 1,000



**Price : Rs. 75/-**

# സാദരം

ശ്രീ വിദ്യാധിരാജവേദാന്തപഠനകേന്ദ്രം ആദ്ധ്യാത്മിക രംഗത്ത്, വിശേഷിച്ച് ശ്രീ ചട്ടമ്പിസ്വാമികളെ സംബന്ധിച്ച് ഒരു വ്യാഴവട്ടത്തിലേറെക്കാലമായി പഠനഗവേഷണപാഠനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്ന പ്രസ്ഥാനമാണ്. സ്വാമി തിരുവടികളുടെ ജീവിതവും കൃതികളും ആഴത്തിൽ ഗ്രഹിക്കാനുതകുന്ന ഒരു ബൃഹദ്ഗ്രന്ഥം അണിയറയിൽ പൂർത്തിയായിവരുന്നു. വൈകാതെ പുറത്തിറങ്ങും.

പ്രസ്ഥാനത്തിന്റെ ഇക്കഴിഞ്ഞ വാർഷികാഘോഷങ്ങളുടെ ഭാഗമായി അഖിലകേരളാടിസ്ഥാനത്തിൽ പ്രബന്ധമത്സരങ്ങൾ സംഘടിപ്പിച്ചിരുന്നു. അതിൽ പങ്കെടുക്കാൻ താല്പര്യമുള്ള അനേകർ സ്വാമികളെക്കുറിച്ചുള്ള പുസ്തകങ്ങൾ എവിടെക്കിട്ടും എന്നു ഞങ്ങളോടന്വേഷിച്ചു. അങ്ങനെയാണ്, മുകളിൽ സൂചിപ്പിച്ച ഗ്രന്ഥത്തിന്റെ പ്രകാശനത്തിനുമുൻപുതന്നെ, മലയാള നാട്ടിലെങ്ങും ലഭ്യമാകുമാറ് ഒരു ലഘുകൃതി പ്രസിദ്ധീകരിക്കേണ്ടതിന്റെ ആവശ്യം ഞങ്ങൾക്ക് ബോദ്ധ്യമായത്. ഞങ്ങളുടെ സങ്കല്പത്തിനൊത്തവണ്ണം, പ്രസ്ഥാനത്തിന്റെ ആചാര്യനായ ഡോ. എം.പി. ബാലകൃഷ്ണൻ ചുരുങ്ങിയ സമയത്തിനുള്ളിൽ പുസ്തകം തയ്യാറാക്കിത്തന്നു. ചെറുതെങ്കിലും ജിജ്ഞാസുക്കളായ സജ്ജനങ്ങൾക്കു വളരെ പ്രയോജനപ്പെടും ഈ കൃതി എന്നാണു ഞങ്ങളുടെ വിശ്വാസം.

ശ്രീവിദ്യാധിരാജഗ്രന്ഥാവലിയിലെ ഈ പ്രഥമോപഹാരം സകലമാന മലയാളികൾക്കുമായി സാദരം സമർപ്പിച്ചുകൊള്ളുന്നു.

*1187 മകരസംക്രമം* | *വിവേകം പ്രസാധകർ*

**ഡോ. എം. പി. ബാലകൃഷ്ണൻ**

മലയാള വർഷം 1122 ൽ ജനിച്ചു. അച്ഛൻ തിരുവനന്തപുരം ഋഷിമംഗലത്തു മാധവൻനായർ. അമ്മ കന്യാകുമാരി ജില്ലയിൽ കവിയല്ലൂർ മേച്ചേരിത്തറവാട്ടിൽ ഗൗരിക്കുട്ടിയമ്മ. സാഹിത്യം, വേദാന്തം, സംഗീതം, ജ്യോതിഷം, വാസ്തുശാസ്ത്രം, വൈദ്യം ഇവ പരിചിത മേഖലകൾ. നെയ്യാറ്റിൻകരയിൽ ഹോമിയോ പ്രാക്റ്റീസ് ചെയ്യുന്നു. ശ്രീ വിദ്യാധിരാജ വേദാന്തപഠനകേന്ദ്രം, സാരസ്വതം കലാസാഹിത്യവേദി എന്നിവയിൽ പ്രവർത്തിക്കുന്നു.

*ഇതരകൃതികൾ* : **കൊടിയേറ്റം (കവിത), എരിനീർപ്പൂക്കൾ (കവിത), നമ്മുടെ റോസയും പൂത്തു (ബാലസാഹിത്യം), പാലടപ്പായസം (ബാലസാഹിത്യം), എന്റെ മണ്ണ് എന്റെ മാനം (ബാലനോവൽ)**

*വിലാസം* : ഗൗരീശങ്കരം, രാമേശ്വരം, അമരവിള പോസ്റ്റ്, നെയ്യാറ്റിൻകര,
തിരുവനന്തപുരം, പിൻ - 695 122, ഫോൺ : 0471-2222070

# ഇതു നിയോഗം

മഹാത്മാക്കളിൽ ഈയുള്ളവനെ ഏറ്റവും അത്ഭുതപ്പെടുത്തുന്ന വ്യക്തിത്വം ശ്രീ ചട്ടമ്പിസ്വാമികളുടേതാണ്. പഠിക്കുന്തോറും ആ ജീവിതവും കൃതികളും കൂടുതൽ കൂടുതൽ പഠനീയങ്ങളായി അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നു. മഹത്തുക്കൾ അനേകം പേരുടെ പരിശ്രമഫലങ്ങൾ ലഭ്യമായിട്ടുണ്ടെങ്കിലും ഈ രംഗത്ത് ഒന്നും വേണ്ടത്ര ആയില്ലെന്ന തോന്നൽ ഉളവാകാൻ കാരണവും ഇതുതന്നെയാവാം. വള്ളത്തോൾ മഹാകവിപോലും "ചിത്തമേ പോരും യത്നം നീയൊരു കുട്ടിയുറുമ്പദ്ദിവ്യപുരുഷന്റെ മാഹാത്മ്യമൊരർണ്ണവം" എന്നു വിനയാന്വിതനായിപ്പോവുന്ന സന്നിധാനമാണല്ലോ. 'പ്രത്യഗ്രശങ്കരൻ' ആയി മഹാകവി ഉള്ളൂരും സമ്മതിച്ചു. ഇതിൽ നിന്നെല്ലാം നമ്മുടെ കൊതുമ്പുവള്ളത്തിന് ആ കടൽ താണ്ടാനാവില്ലെന്നാണനുമാനിക്കേണ്ടത്. ഒപ്പം, ഏറ്റവും പഠനീയനായ വ്യക്തി ഭട്ടാരക ഭഗവൽപാദരാണെന്നും സിദ്ധിക്കുന്നു. കേരളത്തിന്റെ പരമാചാര്യനായ ആ വിദ്യാധിരാജനെ ആവുന്നത്ര മനസ്സിലാക്കേണ്ടത് ഓരോ മലയാളിയുടെയും കടമയാകുന്നു.

ആ വഴിക്കുള്ള പരിശ്രമം എന്ന നിലയ്ക്കാണ് നെയ്യാറ്റിൻകരയിൽ പ്രവർത്തിക്കുന്ന ശ്രീ വിദ്യാധിരാജവേദാന്തപഠനകേന്ദ്രം ഒരു ബൃഹദ്ഗ്രന്ഥം പ്രസിദ്ധീകരിക്കുവാൻ നിശ്ചയിച്ചത്. ബഹുകർത്തൃകമായ ആ ഗ്രന്ഥത്തിന്റെ സംയോജകനെന്ന നിലയിൽ ഒഴിവു സമയമെല്ലാം ചെലവിട്ടുകൊണ്ടിരിക്കുന്നതിനിടയിലാണ് ഇങ്ങനെയൊരു ലഘുകൃതികൂടി വേണമെന്ന അഭിപ്രായമുണ്ടായത്.

ശ്രീവിദ്യാധിരാജനും ശിഷ്യരും സമകാലികരായ മഹാത്മാക്കളും പില്ക്കാലപണ്ഡിതരും പറഞ്ഞിട്ടുള്ള കാര്യങ്ങളെ ക്രോഡീകരിക്കുക മാത്രമേ ഞാനിതിൽ ചെയ്തിട്ടുള്ളൂ. ചുരുങ്ങിയ സമയംകൊണ്ട് പരമാവധി കാര്യങ്ങൾ വായനക്കാർക്ക് ലഭ്യമാക്കുക എന്നതാണ് ഈ രചനയ്ക്കു പിന്നിലെ ലക്ഷ്യം. വിവേകം പ്രസാധകരുടെ ശ്രീവിദ്യാധിരാജഗ്രന്ഥാവലിയിൽ ആദ്യ പുസ്തകമായിത്തീരാൻ 'സഹസ്രകിരണനു' കഴിഞ്ഞതു ഭാഗ്യമായിക്കരുതുന്നു. അഥവാ അവിടുത്തെ നിയോഗമാണല്ലോ എല്ലാം.

– ഗ്രന്ഥകർത്താവ്



പരമഭട്ടാരക വിദ്യാധിരാജ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ

# 1

"വ്യാസനും ശങ്കരനും കൂടിച്ചേർന്നാൽ നമ്മുടെ സ്വാമിയായി - മൂലവും ഭാഷ്യവും കൂടിച്ചേർന്നതാണല്ലോ."

അങ്ങനെയൊരാളുണ്ടോ ഈ ഭൂമുഖത്തിൽ? സാക്ഷാൽ വേദവ്യാസനെ നമുക്കറിയാം. ലോകഗുരുവായി സങ്കല്പിച്ച് അദ്ദേഹത്തിന്റെ ജയന്തി ഗുരുപൂർണ്ണിമാദിവസം നാം ആഘോഷിക്കുന്നു. സർവ്വജ്ഞപീഠം കയറിയ ആദിശങ്കരാചാര്യരും ലോകപ്രസിദ്ധനാണ്. അറിവിന്റെയും ബുദ്ധിയുടെയും ഗുരുത്വത്തിന്റെയും കാര്യത്തിൽ ഈ രണ്ടാൾക്കും തുല്യം നിൽക്കാൻ മനുഷ്യനായി പിറന്നതിൽ മറ്റാരുമില്ല. എന്നിരിക്കേ അവർ രണ്ടുപേരും കൂടിച്ചേർന്ന അവർണ്ണനീയ മഹിമാവിന്നുടയവനായി മറ്റൊരു സ്വാമി!

അതാര്?

ആരാണിങ്ങനെ പറഞ്ഞത്? ആരോട്?

"ഭാരതത്തിലെ ഏതൊരു തത്ത്വാന്വേഷിയേയും അമ്പരപ്പിക്കുന്ന ഈ ആശയങ്ങൾ അന്നൊരു പ്രഭാതത്തിൽ ശ്രീനാരായണന്റെ മുഖപത്മത്തിൽ നിന്നും നിർഗ്ഗളിച്ചതാണ്" എന്നത്രേ ശ്രോതാവായിരുന്ന പ്രശസ്തകവിയും സ്വാതന്ത്ര്യസമരസേനാനിയുമായ ശ്രീ ബോധേശ്വരൻ രേഖപ്പെടുത്തിയിരിക്കുന്നത്.

അത് ശ്രീ ചട്ടമ്പിസ്വാമികളെപ്പറ്റിയായിരുന്നു.

സത്യവചസ്സായ ശ്രീനാരായണഗുരുവിന്റെ വാക്കുകളിൽ അസത്യലേശം സങ്കല്പിക്കാനാവില്ലല്ലോ. എങ്കിൽ വ്യാസനെയും ശങ്കരാചാര്യരെയും അപേക്ഷിച്ച് എത്രയും അടുത്തകാലത്ത് മലയാളക്കരയിൽ പിറന്ന ആ മഹാത്ഭുതത്തെ പൂർണ്ണമായും അറിയുക എളുപ്പമല്ല. ആ അപാരതയിലേയ്ക്കുള്ള പാതയിൽ ഒരു കൽവിളക്കുമാത്രമാണ് ഈ കൈപ്പുസ്തകം.

## 2

അപാരസാഗരംപോലെ അനാദിയായ നമ്മുടെ നാടിന്റെ ചരിത്രത്തിൽ അത്ര പൗരാണികമൊന്നുമല്ല ഒന്നര നൂറ്റാണ്ടുമുമ്പത്തെ മലയാളം. പക്ഷേ "കാലം കുറഞ്ഞ ദിനമെങ്കിലുമർത്ഥദീർഘം" എന്ന കവിവാക്യം കണക്കേ ഇത്രയും കാലത്തിനിടയ്ക്ക് എന്തെന്തുമാറ്റങ്ങളാണ് സമസ്ത മേഖലയിലും വന്നുപോയിരിക്കുന്നത്! മലയാള വർഷം പത്തും പതിനൊന്നും നൂറ്റാണ്ടുകളിലെ മലനാട്ടിലെ ജനജീവിതചിത്രം ഇന്നുള്ളവർക്ക് സങ്കല്പാതീതവും അവിശ്വസനീയവും ആയിരിക്കയേയുള്ളൂ. തൊട്ടുകൂടായ്മ, തീണ്ടിക്കൂടായ്മ, ദൃഷ്ടിയിൽപോലും പെട്ടുകൂടായ്ക തുടങ്ങിയ ദുരാചാരങ്ങളാൽ വെവ്വേറെ കള്ളികളിലടയ്ക്കപ്പെട്ട ജനത. കീഴ്ജാതിക്കാർക്ക് ക്ഷേത്രങ്ങളിൽ മാത്രമല്ല, പൊതുവഴികളിൽപോലും വിലക്ക്. വേലയല്ലാതെ വിദ്യ അവർക്കു നിഷിദ്ധം. കൂലിയില്ലെങ്കിലും ശിക്ഷ യഥേഷ്ടം. വേദം പഠിക്കാനും പഠിപ്പിക്കാനും അധികാരം ബ്രാഹ്മണർക്കുമാത്രം. ക്ഷത്രിയർക്ക് പഠിക്കാം, പഠിപ്പിച്ചുകൂടാ. ശൂദ്രൻ വേദമന്ത്രങ്ങൾ കേൾക്കുകപോലുമരുത്. ഓരോ ജാതിക്കുള്ളിലും അസംഖ്യം ഉപജാതികൾ. അവയ്ക്കിടയിൽപോലും കെട്ടും തൊട്ടുണ്ണലും അപമാനം. ശൂദ്രരെന്നു മുദ്രകുത്തപ്പെട്ട നായന്മാർ ബ്രാഹ്മണരുടെ വിടുപണിക്കു യോഗ്യർ! തൊട്ടുകൂടെങ്കിലും ബ്രാഹ്ണർക്ക് നായർ സ്ത്രീകളുമായി 'ബാന്ധവ'മാവാം. അതിൽ ജനിക്കുന്ന സന്തതികൾക്കു പക്ഷേ സ്വത്തവകാശമില്ല. സ്വത്തു മുഴുവൻ ബ്രാഹ്മണരുടേത്. പരശുരാമൻ മഴുവെറിഞ്ഞു നേടിയ ഭൂവിഭാഗം ബ്രാഹ്മണർക്കു ദാനം നൽകിയതാണല്ലോ. അതിൽ കുറെ അവർ ക്ഷേത്രങ്ങൾക്കു നൽകി. അങ്ങനെ മലനാടാകെ ബ്രഹ്മസ്വവും ദേവസ്വവും മാത്രം. കെട്ടുകല്യാണം, തിരണ്ടുകല്യാണം, പുലകുളി തുടങ്ങിയ അനാചാരങ്ങളാൽ നാൾക്കുനാൾ ക്ഷയിച്ചുകൊണ്ടിരുന്ന നായർ ഈഴവ സമുദായങ്ങൾ. ബ്രാഹ്മണന്റെ പന്ത്രണ്ടടി അകലെ നില്ക്കണം നായർ.നായരുടെ ഇരുപത്തെട്ടടി അകലെ നിന്നുകൊ

ള്ളണം ഈഴവൻ. ഈഴവരുടെ അറുപത്തിനാലടി അകലെയേ പുലയർക്കു നില്ക്കാവൂ. ഇതിനെല്ലാം പിന്നിൽ അലംഘ്യങ്ങളായ സ്മൃതി നിയമങ്ങൾ. സംസ്കൃതത്തിൽ എഴുതപ്പെട്ടതെല്ലാം പ്രമാണങ്ങളും അക്ഷരംപ്രതി അനുഷ്ഠേയങ്ങളുമാണ് എന്ന മാമൂൽ! ഇനി, ഇതിനൊക്കെ ഹേതുഭൂതരായ ബ്രാഹ്മണർ സുഖമായി കഴിഞ്ഞിരുന്നോ? അവരുടെ ജീവിതവും അനാചാരദുരാചാര പൂർണ്ണം! അവരിലെ സ്ത്രീകളുടെ ജീവിതമാകട്ടെ അങ്ങേയറ്റം ദുരിതം! ചുരുക്കത്തിൽ ഇന്നു നാം മൂക്കിൽ വിരൽവച്ചു പോകുന്ന വിചിത്രലോകമായിരുന്നു അന്നത്തെ കേരളദേശം. ഈ അന്ധതയ്ക്കെതിരെ, ജഡതയ്ക്കെതിരെ വിരൽ ചൂണ്ടാൻ, ചിത്രമെഴുത്തു കെ.എം. വർഗ്ഗീസ് ചൂണ്ടിക്കാട്ടുംപോലെ, ശ്രീ ചട്ടമ്പിസ്വാമികളുടെ ജനനത്തിനു മുമ്പ് "ഒരു മനുഷ്യജീവിയും ഒരു മണ്ണാങ്കട്ടയും കേരളഭൂമിയിൽ ഉദയം ചെയ്തിരുന്നില്ല".

## 3

അങ്ങനെ ആ ദിവസം ഉദിച്ചു. മലയാള വർഷം ആയിരത്തി ഇരുപത്തി ഒമ്പതാമാണ്ട് ചിങ്ങമാസം പതിനൊന്നാം തീയതി (ആംഗലവർഷം 1853 ആഗസ്ത് 25) വ്യാഴാഴ്ച. അന്ന് ഉച്ചയ്ക്ക്മേൽ രണ്ടുമണിയോടെ തിരുവനന്തപുരം കണ്ണമ്മൂലയിലെ കൊല്ലൂർ ഗ്രാമത്തിൽ 'ഉള്ളൂർക്കോട്' എന്ന ചെറുഭവനത്തിൽ വാസുദേവ ശർമ്മ - നങ്ങമ്മപ്പിള്ള ദമ്പതികൾക്ക് ഒരുണ്ണി പിറന്നു. സൂര്യൻ ആകാശമദ്ധ്യത്തിൽ നിന്നുംഅല്പം പടിഞ്ഞാട്ടിറങ്ങി നിന്ന് ആ ചെറുകൂരയിലെ ഓലപ്പഴുതുകളിലൂടെ ഉണ്ണിയെ അനുഗ്രഹിച്ചു.

"കേരളാവനി കേണപേക്ഷിക്കയാൽ
കേവലൻ പരമേശ്വരൻ ശാശ്വതൻ
ധർമ്മ സംസ്ഥാപനത്തിന്നു മർത്ത്യനായ്
ജന്മമാർന്നാനനന്തപുരിയിങ്കൽ"

(ഭട്ടാരകപ്പാന - എ.വി. ശങ്കരൻ)

വാസ്തവത്തിൽ ഈ നാട് മോചനത്തിനായി കേഴുകയായിരുന്നു. അതു ഫലിച്ചു. മഹാത്മാക്കൾ പലരും ദരിദ്രകുടുംബങ്ങളിലാണു പിറന്നിട്ടുള്ളത്. കഥാപുരുഷന്റെ മാതാപിതാക്കളും അങ്ങേയറ്റം ദരിദ്രരായിരുന്നു. മലയിൻകീഴിലെ മച്ചേൽ എന്ന ഗ്രാമത്തിലുള്ള പുരാതനമായ 'വേണിയത്തു' തറവാടിന്റെ ഒരു ശാഖയായിരുന്നു 'ഉള്ളൂർക്കോട്'. സാമ്പത്തികമായി തറവാടു പൊതുവിലും ഉള്ളൂർക്കോടു പ്രത്യേകിച്ചും ഏറ്റവും ക്ഷയിച്ച കാലമായിരുന്നു അത്. കൊല്ലൂർമഠം വക ക്ഷേത്രത്തിലെ ശാന്തിക്കാരൻ വാസുദേവശർമ്മ മഠത്തിൽ ജോലിക്കാരിയായിരുന്ന തിരുനങ്ങയെ വിവാഹം ചെയ്യുകയായിരുന്നു. സമ്പത്തിൽ ദരിദ്രരാണെങ്കിലും സദ്ഗുണങ്ങളാൽ സമ്പന്നരായിരുന്നു അവർ.

ക്ഷയിച്ചുപോയി എങ്കിലും മഹാത്മാക്കളായ പലർക്കും ജന്മം നൽകിയ പാരമ്പര്യം വേണിയത്തു തറവാടിനുണ്ട്. നിശ്ചയിച്ച സമയത്ത് നിത്യകർമ്മാദികളെല്ലാം കഴിഞ്ഞുവന്നു ധ്യാനനിഷ്ഠനായിരുന്നു സമാധി പൂകിയ ഈശ്വരപിള്ള, മഹാസിദ്ധ

നായിരുന്ന നാരായണ മൗനി, സ്വാതിതിരുനാളിന്റെ സമകാലിക നായ ഉമ്മിണിപ്പിള്ള എന്ന യതീശ്വരൻ തുടങ്ങിയവരാൽ മുമ്പു തന്നെ പ്രശസ്തമായിരുന്നു ആ തറവാട്.

അയ്യപ്പൻ എന്നാണ് മാതാപിതാക്കൾ ഉണ്ണിക്കു പേരിട്ടത്. കുഞ്ഞൻ എന്നചെല്ലപ്പേരിൽ വിളിച്ചു. ആ പേരങ്ങു പതിഞ്ഞു.

മഠത്തിൽ നിന്നും കിട്ടുന്ന അന്നംകൊണ്ടു വിശപ്പടക്കിയിരുന്ന ആ ചെറുകുടുംബത്തിലെ പ്രഥമസന്താനത്തെ എട്ടുപത്തു വയസ്സുവരെ എഴുത്തിനിരുത്താൻപോലും കഴിഞ്ഞില്ല എന്നു പറഞ്ഞാൽ അവരുടെ അവസ്ഥ ഊഹിക്കാമല്ലോ.

## 4

എഴുത്തു തുടങ്ങിച്ചത്, വൈകിയാണെങ്കിലും അച്ഛൻതന്നെ. പക്ഷേ കുഞ്ഞനെ പള്ളിക്കൂടത്തിൽ ചേർക്കാൻ അവർക്കു പാങ്ങില്ലായിരുന്നു. ഓലയും നാരായവുമായി കുട്ടികൾ അടുത്തുള്ള നാട്ടുപള്ളിക്കൂടത്തിലേക്ക് പോകുന്നത് അവൻ നോക്കി നിൽക്കും. വയറിന്റെ വിശപ്പിനേക്കാൾ അവനെ അലട്ടിയത് വിദ്യക്കുള്ള വിശപ്പായിരുന്നു. അവൻ വഴിവക്കിൽ ചെന്നുനില്ക്കും. വൈകുന്നേരങ്ങളിൽ പള്ളിക്കൂടം വിട്ടുവരുന്ന കുട്ടികളോട് എഴുത്തോല വാങ്ങി അതിലെ അക്ഷരങ്ങൾ നിലത്തിരുന്ന് എഴുതിപ്പഠിച്ചിട്ട് മടക്കിക്കൊടുക്കും. വൈകാതെ മറ്റു കുട്ടികൾക്കൊപ്പം കൂട്ടിവായിക്കാമെന്നായി. എൺചുവടി പട്ടികകളും കൂട്ടാനും കുറയ്ക്കാനും ഗുണിക്കാനും ഹരിക്കാനും പഠിച്ചു. ഹരിഃശ്രീ എന്നല്ല 'ഇതാവത്' എന്ന വാക്കാണ് വിദ്യാരംഭത്തിനു മുൻപുതന്നെ ഓല നോക്കി ആദ്യം പഠിച്ചത് എന്നു പില്ക്കാലത്ത് സ്വാമികൾ പറഞ്ഞിട്ടുണ്ട്.

കൊല്ലൂർമഠം ദേവീക്ഷേത്രത്തിലേക്ക് പൂമാല കെട്ടിക്കൊടുക്കുക കുഞ്ഞന്റെ ജോലിയായിരുന്നു. കോണകമുടുത്ത് നെറ്റി നിറയെ ഭസ്മംപൂശി നടന്നിരുന്ന അവൻ മഠത്തിലെ അന്തർജനങ്ങളുടെ കണ്ണിലുണ്ണിയായി. ഉച്ചപൂജ കഴിഞ്ഞ് കിട്ടുന്ന നിവേദ്യച്ചോറ് അമ്മയെ ഏല്പിക്കും. കണ്ട പറമ്പിലെല്ലാം നടന്ന് കറിവയ്ക്കാൻ താളും തകരയും ചീരയും പറിച്ചുകൊണ്ടു കൊടുത്തും മറ്റും പകൽ മിക്കവാറും അവിടെത്തന്നെ കഴിച്ചുകൂട്ടും.

നങ്ങമ്മ മീൻ കൂട്ടുമായിരുന്നു. കുഞ്ഞനതിഷ്ടമല്ല. ഒരു ദിവസം മീൻകാരി കുട്ട മുറ്റത്തു വച്ചിട്ട് എന്തിനോ പോയി. അമ്മ അടുക്കളയിലായിരുന്നു. ആ തക്കംനോക്കി കുഞ്ഞൻ മീൻകുട്ടയിൽ മൂത്രമൊഴിച്ചു. മറ്റുള്ളവർക്ക് വില്ക്കേണ്ട മീനിൽ മൂത്രമൊഴിക്കുന്നതു കണ്ട നങ്ങമ്മ സങ്കടവും ദേഷ്യവും സഹിക്കാതെ അവനെ തല്ലി. ആ അടിയുടെ പാടു മരണം വരെ മാഞ്ഞിരുന്നില്ല. ആ വീട്ടിൽ പിന്നെ മീൻ വാങ്ങിയിട്ടുമില്ല.

പണ്ടു മുതൽക്കേ ഒരു വിദ്യാസങ്കേതമായിരുന്നു കൊല്ലൂർ മഠം. പരദേശി ബ്രാഹ്മണനായ ഒരു ശാസ്ത്രികൾ അവിടത്തെ ഉണ്ണിനമ്പൂതിരിമാരെ സംസ്കൃതം പഠിപ്പിക്കുന്നുണ്ടായിരുന്നു. ശാസ്ത്രികൾ പഠിപ്പിക്കുന്ന ഭാഷയിലും വിഷയങ്ങളിലും മുജ്ജന്മവാസനയാലെന്നപോലെ കുഞ്ഞന് ആകർഷണം തോന്നി. പുറത്തു മറഞ്ഞുനിന്ന് അവൻ നിത്യവും പാഠങ്ങളെല്ലാം ശ്രദ്ധിച്ചു; ഉൾക്കൊണ്ടു. ഒരു വർഷത്തോളം അങ്ങനെപോയപ്പോൾ ഒരു ദിവസം ഗുരുനാഥൻ തലേന്നു പഠിപ്പിച്ച ഏതോഭാഗം ശിഷ്യരോടു ചോദിച്ചു. ആരും ഉത്തരം പറയാത്ത സാഹചര്യത്തിൽ കുഞ്ഞൻ ശരിയുത്തരം വിളിച്ചു പറഞ്ഞു. ഗുരുനാഥൻ അവനെ അകത്തേയ്ക്കു വിളിച്ചു. വെളുത്തുമെലിഞ്ഞ തേജസ്വിയായ ബാലൻ. ഒരു തോർത്ത് ഉടുത്തിരുന്നു. അവന്റെ വിടർന്ന കണ്ണുകളിൽ വിദ്യക്കുള്ള അടങ്ങാത്ത ദാഹം അദ്ദേഹം കണ്ടിരിക്കണം. താൻ നേരിൽ പഠിപ്പിക്കുന്നവരേക്കാൾ ഈ പരോക്ഷ ശിഷ്യൻ വിദ്യയ്ക്ക് ഉത്തമ പാത്രമാണെന്നും ഗ്രഹിച്ചിരിക്കണം. അന്നുമുതൽ കുഞ്ഞന് മറ്റുള്ളവർക്കൊപ്പം ഇരുന്നു പഠിക്കാമെന്നായി. രണ്ടുകൊല്ലത്തിനുള്ളിൽ സംസ്കൃതഭാഷയിലെ മിക്ക കാവ്യങ്ങളും പഠിച്ചു. അപ്പോഴേക്കും ശാസ്ത്രികൾ സ്വന്തം നാട്ടിലേക്കു മടങ്ങി. കുഞ്ഞന്റെ വിദ്യാഭ്യാസവും മുടങ്ങി.

അപ്പോൾ കുഞ്ഞനു വയസ്സ് പതിമൂന്ന്.

## 5

വിദ്യാഭ്യാസം എന്നത് ലൗകികവിഷയങ്ങളുടെ പഠനം മാത്ര മല്ലല്ലോ. അദ്ധ്യാത്മവിഷയങ്ങളും അതിലുണ്ടാവണം. അതാണ് നമ്മുടെ പാരമ്പര്യം. ആ വഴിക്കുള്ള അഭ്യാസത്തിന്റെ അരങ്ങേറ്റം കുറിച്ച ഒരു മഹാസംഭവം കുഞ്ഞന്റെ ജീവിതത്തിൽ ഇക്കാല ത്തുണ്ടായി.

സ്വന്തം പുര പഞ്ഞപ്പാടുകൊണ്ടു പൊറുതിമുട്ടിയിരുന്നു വെങ്കിലും കൊല്ലൂർമഠവും പരിസരവും അക്കാലത്തു പ്രശാന്തി സന്ദായകമായിരുന്നു. ദേവീക്ഷേത്രം; ഒരു ശാസ്താക്ഷേത്രം; അപ്പുറം ഒരു കാവും കാവിനുമുമ്പിൽ വലിയ ശിവലിംഗപ്രതി ഷ്ഠയുള്ള ശിവക്ഷേത്രവും– എല്ലാംകൂടി സത്വബുദ്ധികൾക്ക് ഉന്മേ ഷപ്രദമായ അന്തരീക്ഷം.

പൊതുവേ നല്ല ആരോഗ്യവും പ്രസരിപ്പുമുണ്ടായിരുന്നു കുഞ്ഞന്. കൂട്ടുകാരൊത്തു കാളകളിച്ചും ഗുസ്തിപിടിച്ചും നീന്തി മറിഞ്ഞും നടന്നിരുന്ന അവന് പ്രാണികളോടെല്ലാം എന്തെന്നി ല്ലാത്ത കാരുണ്യം! വഴിയിൽ കാണുന്ന പട്ടിക്കുട്ടികളേയും പൂച്ച ക്കുട്ടികളേയും ശുശ്രൂഷിക്കും. വേണ്ടിവന്നാൽ വീട്ടിൽ കൊണ്ടു ചെന്നു സംരക്ഷിക്കും. വണ്ടിക്കാരന്റെ ചാട്ടയടി കാളകളുടെ മേലല്ല, സ്വന്തം മുതുകത്തേല്ക്കുന്ന അനുഭവം.

കൊല്ലൂർ ദേവിയ്ക്കെന്നപോലെ ശാസ്താവിനും കുഞ്ഞൻ മാല കെട്ടിക്കൊടുക്കാറുണ്ട്. അന്നും അവിടെ പൂമാല കൊടു ത്തിട്ടിറങ്ങിയപ്പോൾ അതിനു വടക്കുപടിഞ്ഞാറുള്ള കാവിൽ കാവിവസ്ത്രധാരിയായ ആരോ നിൽക്കുന്നു. ആൾ വൃദ്ധനെ ങ്കിലും തേജസ്വിതന്നെ. അദ്ദേഹം തന്നെനോക്കി ആംഗ്യം കാട്ടി വിളിക്കുന്നതുപോലെ തോന്നി. കുഞ്ഞൻ തൊഴുകൈകളോടെ സന്ന്യാസിയെ സമീപിച്ചു. അവന്റെ വിടർന്ന കണ്ണുകളിൽ ദൃഷ്ടി യൂന്നി സന്ന്യാസി ചുണ്ടുവിരൽകൊണ്ട് നിറുകയിൽ സ്പർശിച്ചു. വൈദ്യുതി പ്രസരമേറ്റപോലെ നിന്ന അവന്റെ കാതിൽ അദ്ദേഹം

ഒരു മന്ത്രം ഉപദേശിച്ചു. "ഇതു ബാലാസുബ്രഹ്മണ്യമന്ത്രം. നീ ഇതു ജപിച്ചു സിദ്ധിവരുത്തിക്കൊള്ളണം. നിനക്കുവേണ്ടതെല്ലാം ഇതിലുണ്ട്".

ആ പാദങ്ങളിൽ സാഷ്ടാംഗം പ്രണമിക്കാനേ കുഞ്ഞനു കഴിഞ്ഞുള്ളൂ. ഇത്രകാലം അന്വേഷിച്ചുനടന്ന എന്തോ ലഭിച്ചതു പോലെ. എണീറ്റു കൈകൂപ്പിനില്ക്കുന്ന ശിഷ്യനെ ശിരസ്സിൽ കൈവച്ചനുഗ്രഹിച്ചിട്ട് ആ അജ്ഞാതഗുരു തിരിഞ്ഞുനടന്നു. അകലെ ദൃഷ്ടിപഥത്തിൽനിന്നും മായുംവരെ കുഞ്ഞൻ അദ്ദേഹത്തെ നോക്കിനിന്നു.

## 6

ആ മഹാഗുരുവെ പിന്നെ കണ്ടിട്ടില്ല. പക്ഷേ മറ്റനേകം ഗുരുക്കന്മാരുടെ രൂപത്തിൽ ഈശ്വരൻ കുഞ്ഞനെ അനുഗ്രഹിക്കാനെത്തി. പേട്ടയിൽ രാമൻപിള്ളആശാൻ എന്നൊരു പണ്ഡിതകവി അക്കാലത്ത് യുവാക്കൾക്കായി ഒരു കളരി നടത്തിയിരുന്നു. ഹരിശ്ചന്ദ്രചരിതം നാലുദിവസത്തെ ആട്ടക്കഥയുടെ കർത്താവും, പണ്ഡിതനും വേദാന്തിയും സംഗീതജ്ഞനുമെല്ലാമായ പേട്ടയിൽ രാമൻപിള്ളആശാൻ. വിദ്യാദാനം മഹാദാനം എന്ന നിലയ്ക്ക് സർവജനസമാരാദ്ധ്യനും സമ്പന്നനും ആയ അദ്ദേഹം ലോകസേവനാർത്ഥം നടത്തിയിരുന്ന കളരി. കുഞ്ഞൻ അവിടെച്ചേർന്നു. തമിഴും കണക്കും സംഗീതവുമാണ് മുഖ്യപാഠ്യവിഷയങ്ങൾ. പുതിയ ശിഷ്യന്റെ സൂക്ഷ്മബുദ്ധിയും ഓർമ്മശക്തിയും സ്വഭാവശുദ്ധിയും ഗുരുവിൽ വലിയ മതിപ്പുളവാക്കി. അങ്ങനെ അദ്ദേഹം കുഞ്ഞനെ ക്ലാസ്സിലെ 'ചട്ടമ്പി'യാക്കി. ചട്ടം അമ്പുന്നവൻ ചട്ടമ്പി. നിയമങ്ങൾ സ്വയം അനുസരിക്കണം, മറ്റുള്ളവരെക്കൊണ്ട് അനുസരിപ്പിക്കണം. ഗുരുനാഥന്റെ അഭാവത്തിൽ അവശ്യം വേണ്ടത് പഠിപ്പിക്കയും വേണം. അപ്പോൾ ഇന്നത്തെ 'മോണിറ്ററി'ൽക്കവിഞ്ഞ സ്ഥാനമായിരുന്നു അത് എന്നൂഹിക്കാമല്ലോ.

ശിഷ്യരെല്ലാം കളരിയിൽതന്നെ താമസിച്ച് പഠിക്കുന്ന, ഏതാണ്ടൊരു ഗുരുകുലസമ്പ്രദായമായിരുന്നു അവിടെ. വാസ്തവത്തിൽ അതൊരു ഗ്രാമീണ സർവ്വകലാശാല തന്നെയായിരുന്നു. അദ്ധ്യേതാക്കളിൽ അഗ്രേസരനായി, കൂട്ടുകാർക്കും നാട്ടുകാർക്കും പ്രിയങ്കരനായി അങ്ങനെ കഴിയവേ ഒരുരാത്രിയിൽ കുഞ്ഞനെ കാണാതായി. രാമൻപിള്ളയാശാനും ശിഷ്യരും പന്തങ്ങളുംകത്തിച്ച് പരിസരംമുഴുവൻ തിരഞ്ഞുനടന്നു. അവസാനം കൊല്ലൂർമഠത്തിന്നരികെ വലിയ ശിവലിംഗമുള്ള ക്ഷേത്രത്തിലാണവർ ചട്ടമ്പിയെക്കണ്ടെത്തിയത്. പാതിരാനേരം. കൂരിരുൾ. കുറുനരികൾ ഓരിയിടുന്നു. കുഞ്ഞനുണ്ട് ശിവലിംഗത്തെപ്പുണർന്നു

കിടക്കുന്നു! തീവെട്ടിവെളിച്ചത്തിൽ അതു കണ്ട കുട്ടികളെല്ലാം അന്തംവിട്ടുനിന്നു. ആശാൻ ഉള്ളിൽ അഭിമാനംകൊണ്ടു. ആ കണ്ണുകൾ നിറഞ്ഞു.

ഒരു കാര്യത്തിൽമാത്രം ചിലർക്ക് കുഞ്ഞനോടെതിർപ്പുണ്ടായിരുന്നു. കുഞ്ഞൻ ജാതി നോക്കാറില്ല എന്ന കാര്യത്തിൽ. ഇക്കാലത്ത് നമുക്കതിൽ അത്ഭുതമൊന്നും തോന്നുകയില്ല. അക്കാലം അങ്ങനെയല്ലായിരുന്നു. താഴ്ന്ന ജാതിക്കാരെ തൊട്ടാൽപോലും അശുദ്ധമായി. അങ്ങനെയുള്ളപ്പോൾ അവരുടെ വീട്ടിൽ നിന്നും ആഹാരം കഴിച്ചാലോ? ഇതറിഞ്ഞ് ഗുരുവായ രാമൻപിള്ള ആശാൻ ഒരുദിവസം ചോദിച്ചു. "പെരുന്നെല്ലിയുടെ വീട്ടിൽ നിന്നും ഊണുകഴിച്ചെന്നുകേട്ടല്ലോ?"

"ഞാൻ ആശാന്റെ വീട്ടിൽനിന്നും ഊണുകഴിക്കാറുണ്ടല്ലോ". കുഞ്ഞന്റെ മറുപടി! ഈഴവനായ പെരുന്നെല്ലി കൃഷ്ണൻ വൈദ്യരും നായരായ പേട്ടയിൽ രാമൻപിള്ളആശാനും കുഞ്ഞന് ഒരുപോലെ. നായരായോ ഈഴവനായോ നാടാരായോ പറയനായോ പുലയനായോ അല്ല, മനുഷ്യനായി മാത്രമേ ഏവരെയും കുട്ടിക്കാലം മുതൽ കുഞ്ഞൻ കണ്ടിരുന്നുള്ളൂ.

എന്നാൽ മറ്റുവിദ്യാർത്ഥികളിൽ കാണാത്ത പല സ്വഭാവഗുണങ്ങളും എല്ലാവരും കുഞ്ഞനിൽ കണ്ടു. മത്സ്യമാംസാദികളോട് വെറുപ്പ്, ശരീരശുദ്ധി, ഉള്ള വസ്ത്രം വൃത്തിയാക്കി ധരിക്കൽ, രണ്ടുനേരം കുളി, ക്ഷേത്രദർശനം, ജപം, ധ്യാനം. സംഗീതത്തിൽ അസാമാന്യവാസന. ശ്ലോകങ്ങളും കിളിപ്പാട്ടുകളും മറ്റും മനോഹരമായി പാരായണം ചെയ്യാനുള്ള കഴിവ്. ആ മധുരനാദം ആസ്വദിക്കാൻ കളരിയിലുള്ളവർ മാത്രമല്ല, സമീപവാസികളും എത്തിച്ചേരും. ഒരു സരസസംഭാഷണ പടുവുമായിരുന്നു കുഞ്ഞൻ.

എങ്കിലും "ഈ വക സാരസ്യങ്ങളുടെയെല്ലാം അകമേ എന്തോ ഒരു ഘനഭാവം-ചിന്താപരത-കുഞ്ഞനെ മറ്റുള്ളവരിൽ നിന്നും കുറേയൊക്കെ അകറ്റിവന്നിരുന്നു". വിടർന്ന ആ കണ്ണുകൾ സദാ എന്തോ അന്വേഷിക്കുംപോലെ.

## 7

അന്വേഷിക്കുന്നവൻ കണ്ടെത്തും. ഇടയ്ക്കു ചില പരീക്ഷ ണങ്ങളെ നേരിടേണ്ടിവന്നേയ്ക്കാം.

വർഷകാലത്തെ ഒരു അമാവാസി ദിവസം. മഴയാണെങ്കിൽ കോരിച്ചൊരിയുന്നു. ആകാശത്തിൽ കരിമേഘങ്ങൾ ഉരുണ്ടുകൂ ടി ഗർജ്ജിക്കുന്നു. കരമനയാറ്റിൽ വെള്ളം കലങ്ങി മറിഞ്ഞൊഴു കുന്നു. ചട്ടമ്പി ആറ്റിൽ കുളിക്കാനിറങ്ങി. അക്കരെനിന്നും ആരോ വിളിക്കുന്നതുപോലെ.

"മകനേ ..........." ആറ്റിനക്കരെ നിന്നു കാവിവസ്ത്രധാരി യായ ഒരു വൃദ്ധൻ തന്നെ കൈകാട്ടി വിളിക്കുന്നു. നദിയാണെ ങ്കിൽ കരകവിഞ്ഞൊഴുകുന്നു. അതൊന്നുമാലോചിക്കാതെ ചട്ടമ്പി ഒഴുക്കു മുറിച്ചുനീന്തി. ഒരുവിധത്തിൽ അക്കരെപറ്റി എന്നു പറ യാം. ആകെത്തളർന്ന ചട്ടമ്പിയുടെ കൈയ്ക്കുപിടിച്ചു വൃദ്ധൻ കരകയറ്റി. തേജസ്സാർന്ന ആ മുഖം അത്ര അപരിചിതമല്ല. അച്ഛനും മകനുമെന്നവണ്ണം അവർ പരസ്പരം ആകൃഷ്ടരായിത്തീർന്നു.

ആ നദീതരണം ചട്ടമ്പിയെ സംബന്ധിച്ചിടത്തോളം സംസാര സാഗരതരണം തന്നെയായിരുന്നു.

മഹായോഗികളുടെ ജീവിതത്തിലെ ഓരോ സംഭവത്തെയും വ്യാഖ്യാനിക്കുക എളുപ്പമല്ല. മുൻപ്, കൊല്ലൂർകാവിൽ പ്രത്യക്ഷ നായി, കുഞ്ഞനു ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ചു സാധന ചെയ്തുകൊള്ളാൻ പറഞ്ഞിട്ടു നടന്നു മറഞ്ഞ അജ്ഞാത സന്ന്യാസി തന്നെയാണോ ഇദ്ദേഹം? ആർക്കറിയാം!

ബാലാ ശ്രീപാർവ്വതിയാണ്. പാർവ്വതിയേയും സുബ്രഹ്മണ്യ നേയും - അമ്മയേയും മകനേയും - ഒരുമിച്ചു സ്തുതിക്കുന്ന അപൂർവ്വ ശക്തിയുള്ള മന്ത്രമാണിത്.

## 8

അപൂർവ്വശക്തിയുള്ള മന്ത്രം ലഭിച്ചു. സിദ്ധി വരുത്തുകയും ചെയ്തു. അതുകൊണ്ടു മാത്രമായില്ലല്ലോ. അന്നവസ്ത്രാദി കൾക്കുപോലും വകയില്ലാത്ത ദരിദ്രകുടുംബത്തിൽ പിറന്ന കുഞ്ഞന് അന്നു വയസ്സു പതിനാറ്.

ഒരു അനുജനും അനുജത്തിയും കൂടിയുണ്ടു വീട്ടിൽ. സന്താനങ്ങളിൽ മൂത്തയാൾ എന്ന നിലയിൽ കുടുംബം പുലർ ത്തേണ്ട ഉത്തരവാദിത്തം തന്റേതാണ്. ദാരിദ്ര്യദുഃഖമാണല്ലോ ഏറ്റവും വലിയ ദുഃഖം. ഏതു ജോലി ചെയ്യാനും കുഞ്ഞൻ തയ്യാ റായി. തിരുവനന്തപുരത്ത് പുതിയ ഹജ്ജൂർക്കച്ചേറി (സെക്രട്ടറി യേറ്റ്) യുടെ പണി നടക്കുന്ന കാലമായിരുന്നു. കുറച്ചുദിവസം അവിടെ കൂലിപ്പണിക്കുപോയി. കല്ലുചുമന്നു, മണ്ണുചുമന്നു. പില്ക്കാലത്ത് പരമഭട്ടാരക വിദ്യാധിരാജ ചട്ടമ്പിസ്വാമികളായി ശിഷ്യരൊത്ത് ആ വഴി നടന്നുപോകെ "ഈ കച്ചേരിപ്പണിക്ക് ഞാനും കുറച്ചു മണ്ണുചുമന്നിട്ടുള്ളതാണ്" എന്നിങ്ങനെ പറയാ റുണ്ടായിരുന്നുവത്രേ.

അങ്ങനെ കുറച്ചുനാൾ. അപ്പോഴേയ്ക്കും അമ്മയുടെ നിർബന്ധമനുസരിച്ച്, മുറയ്ക്ക് ജ്യേഷ്ഠസഹോദരനായ കൃഷ്ണ പിള്ള കുഞ്ഞനെ നെയ്യാറ്റിൻകരയിൽ കൊണ്ടുപോയി. അദ്ദേഹ ത്തിനവിടെ രജിസ്ട്രാർ കച്ചേരിയിൽ ആധാരമെഴുത്തായിരുന്നു. വടിവൊത്ത കയ്യക്ഷരമുള്ള കുഞ്ഞനും ജ്യേഷ്ഠനോടൊപ്പം ആധാരമെഴുത്ത് തുടങ്ങി. പിൽക്കാലത്ത് കൊല്ലൂരമ്മാവൻ എന്ന റിയപ്പെട്ട കൃഷ്ണപിള്ള ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. "ആധാ രമെഴുത്ത് ഒരു ഗവൺമെന്റുദ്യോഗമല്ല. ഒരു ആധാരമെഴുതിയാൽ ഒരുപണം പ്രതിഫലം കിട്ടും. ഷണ്മുഖസുന്ദരംപിള്ള എന്നൊരാൾ നാല്പത്തയ്യാമാണ്ട് നെയ്യാറ്റിൻകര രജിസ്ട്രേഷൻ ഇൻസ്പെക്ട റായിരുന്നു. കുഞ്ഞന്റെ കൈപ്പട കണ്ട് അദ്ദേഹം സന്തോഷിച്ചു. അദ്ദേഹവും ഒരു സുബ്രഹ്മണ്യോപാസകനായിരുന്നു............ എന്റെ കൂടെ ആദ്യദിവസം ആധാരമെഴുതിയ വകയിൽ എട്ടുപണം കിട്ടി.

ഇത് അത്ര സാധാരണമല്ല. കിട്ടിയത് വീട്ടിലയച്ചുകൊടുക്കുകയാണ് പതിവ്. വേദാന്തിയായ ഷണ്മുഖസുന്ദരംപിള്ള കുഞ്ഞന്റെ നടപടിയിൽ സന്തോഷിച്ച് രജിസ്ട്രാഫീസിൽ സ്വകാര്യമായ ഒരു നിശ്ചയം ചെയ്തു. ആധാരമെഴുതിയാലും ശരി, ഇല്ലെങ്കിലും ശരി കുഞ്ഞൻപിള്ളയ്ക്ക് എട്ടുചക്രം വൈകുന്നേരം ഓഫീസിൽ നിന്നും കൊടുക്കണം എന്നുള്ളതായിരുന്നു അത്. "...... കുഞ്ഞന് എട്ടുചക്രം കിട്ടിയാൽ അന്ന് ഒരുകാശും കിട്ടാത്ത കൂട്ടുകാർക്ക് അതിൽ നിന്നും ഒന്നുരണ്ടു ചക്രം വീതിച്ചു കൊടുക്കും." ഇതു കണ്ട് പലപ്പോഴും ജ്യേഷ്ഠൻ ദേഷ്യപ്പെടുമ്പോൾ "അവരുടെ പട്ടിണി നമ്മുടെ പട്ടിണിപോലെതന്നെയല്ലേ?" എന്നായിരിക്കും കുഞ്ഞന്റെ പ്രതികരണം.

*സ്വാമിതിരുവടികളുടെ കൈപ്പട*

## 9

മറ്റുള്ളവരുടെ സുഖദുഃഖങ്ങൾ സ്വന്തം സുഖദുഃഖങ്ങൾതന്നെ എന്ന നില വരണമെങ്കിൽ മറ്റുള്ളവരെന്നും താനെന്നും ഉള്ള ഭേദം ഇല്ലാതാകണം. ഇതാണ് ജ്ഞാനത്തിന്റെ പരകോടി. ഇവിടെ പലതില്ല. ആകെക്കൂടി ഒന്നേയുള്ളൂ. ഒന്നു പലതായിക്കാണുന്നു. ഉള്ളത് ഒന്നുമാത്രം എന്നറിഞ്ഞവന് ഭയമുണ്ടാവില്ല. ആരെ ഭയക്കാൻ? കുട്ടിക്കാലം മുതൽ കുഞ്ഞന് ഭയം തീരെ ഇല്ലായിരുന്നു. ഏതു പാതിരായ്ക്കും എവിടെയും ഏകാകിയായി സഞ്ചരിക്കും. പേട്ടയിൽ രാമൻപിള്ളയാശാന്റെ കളരിയിൽ പഠിച്ചിരുന്ന കാലത്തെ ഒരു സംഭവം സൂചിപ്പിച്ചുവല്ലോ. മറ്റൊന്ന് ഇതാ.

ജ്യേഷ്ഠൻ കൃഷ്ണപിള്ള നെയ്യാറ്റിൻകര നിന്നും കുറച്ചു കാലം ഭൂതപ്പാണ്ടി രജിസ്റ്റർകച്ചേരിയിലേക്കു മാറി. അനുജനെയും കൂടെ കൊണ്ടുപോയി. ഭൂതപ്പാണ്ടിയിലെ കാലാവസ്ഥ കുഞ്ഞന് തീരെ പിടിച്ചില്ല. അതിശക്തിയായി വീശിയിരുന്ന ഉഷ്ണക്കാറ്റ്. പൊതുവെ ചൂടു സഹിക്കാത്ത കുഞ്ഞന് അത് അസഹ്യമായി. അവിടെ താമസം തുടർന്നാൽ താൻ മരിച്ചുപോകും എന്നുവരെ ജ്യേഷ്ഠനോടു പറഞ്ഞുനോക്കി.

"എനിക്കു കുഞ്ഞനെ തിരുവനന്തപുരത്തേയ്ക്കയക്കാൻ മനസ്സുണ്ടായിരുന്നില്ല. കാരണം, അവൻ അവിടെ ചെന്നാൽ ഒരു മാതിരി ഗുസ്തിയും വേദാന്തവും തെണ്ടിത്തിരിഞ്ഞുള്ള നടപ്പും ഒക്കെയായിരിക്കും ജോലി എന്നെനിക്കറിയാം". അതിനാൽ നെയ്യാറ്റിൻകരപോയി താമസിക്കാൻ അദ്ദേഹം ഏർപ്പാടു ചെയ്തു. അന്നുരാത്രിതന്നെ കുഞ്ഞൻ അവിടെ നിന്നും പുറപ്പെടാൻ ഭാവിച്ചു.

"നേരമോ രാത്രി, തുണയ്ക്കൊരാൾ കൂടെയി-
ല്ലേറും വഴിയോ വിജനം, ഭയാനകം!
ആരെയും കൂടാതെയിത്രദൂരം പാദ-
ചാരിയായിട്ടു നടക്കയോ സോദരൻ ?" *

അന്നത്തെക്കാലമാണ്. രാത്രിയിൽ ഭൂതപ്പാണ്ടിയിൽ നിന്നും തനിയെ നെയ്യാറ്റിൻകരവരെ നടക്കുക! ആരും അതിനു ധൈര്യപ്പെടുകയില്ല. ജ്യേഷ്ഠൻ ആവുന്നത് വിലക്കി. "സാരമില്ല. എന്നെ ആരും പിടിച്ചു തിന്നുകയില്ല" എന്നു പറഞ്ഞ് കുഞ്ഞൻ പുറപ്പെട്ടു.

നെയ്യാറ്റിൻകര എത്തിയ വിവരത്തിന് അനുജനിൽ നിന്നും എഴുത്തു കിട്ടുന്നതുവരെ തനിക്കൊരു സമാധാനവുണ്ടായിരുന്നില്ലെന്ന് അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്. പക്ഷേ സകലമാന പേരെയും ആത്മതുല്യം സ്നേഹിക്കുന്നവനുണ്ടോ ഭയം?

---

*പ്രൊഫ. ജഗതി വേലായുധൻനായർ
(ശ്രീ വിദ്യാധിരാജപുരാണം ഹംസപ്പാട്ട് )

## 10

ചട്ടമ്പിയുടെ നിർഭയത്വവും നിർമ്മമതയും നിതരാം വ്യക്തമാക്കുന്ന ഒരു സംഭവം കൂടി ചൂണ്ടിക്കാണിക്കേണ്ടിരിക്കുന്നു. രാജാ സർ ടി. മാധവരായർ തിരുവിതാംകൂർ ദിവാൻജി ആയിരിക്കുന്ന കാലം. ഹജ്ജൂർ കച്ചേരിയിൽ അദ്ദേഹം ഏർപ്പെടുത്തിയ പരിഷ്ക്കാരങ്ങളുടെ ഭാഗമായി കണക്കെഴുത്തുപിള്ളമാരെ വേണ്ടിവന്നു. പരസ്യം ചെയ്തപ്പോൾ അപേക്ഷകർ അസംഖ്യം. പരീക്ഷ വച്ചുകളയാം. ദിവാൻജി നിശ്ചയിച്ചു. കണക്കിലായിരുന്നു പരീക്ഷ. അപേക്ഷകർ ഉത്തരങ്ങൾ പിറ്റേന്ന് സമർപ്പിച്ചാൽ മതി. പിറ്റേന്നു സമർപ്പിക്കപ്പെട്ട ഉത്തരങ്ങൾ എല്ലാം ശരിയായിരുന്നു. എന്നുമാത്രമല്ല ചെയ്ത വഴികളും ഒരുപോലെയായിരുന്നു. ഇതിനു പിന്നിൽ ഗണിതത്തിൽ സമർത്ഥനായ ആരോ ഒരാൾ ഉണ്ടെന്നു ദിവാൻജി ഊഹിച്ചു. സത്യം പറയണം എന്ന ദിവാൻജിയുടെ കല്പനയ്ക്കുമുന്നിൽ എല്ലാപേർക്കും ഒരു നാമമേ പറയാനുണ്ടായിരുന്നുള്ളൂ - കുഞ്ഞൻപിള്ളച്ചട്ടമ്പി!

ദിവാൻജി കുഞ്ഞൻപിള്ളച്ചട്ടമ്പിയെ വരുത്തി. "ഏതു കണക്കും ചെയ്യുമോ?" അദ്ദേഹം ചോദിച്ചു. 'നോക്കാം' എന്നായി ചട്ടമ്പി. കടുകട്ടിയായ ഒരു കണക്കാണ് ദിവാൻജി കൊടുത്തത്. കൈവിരലുകൾ മടക്കി, മനസ്സിൽ കൂട്ടിക്കിഴിച്ചു കുഞ്ഞൻപിള്ള നിമിഷങ്ങൾക്കകം ഉത്തരവും നൽകി. അത്ഭുതസ്തബ്ധനായ ദിവാൻജി അപ്പോൾത്തന്നെ കുഞ്ഞൻപിള്ളയെ കണക്കെഴുത്തുപിള്ളയായി നിയമിച്ചു. ശമ്പളം നാലുരൂപ. അമ്മയ്ക്കുണ്ടായ സന്തോഷം ഊഹിക്കാമല്ലോ. ഭാവിയിൽ ഉന്നതോദ്യോഗസ്ഥനായിതീരുന്ന മകനെ അവർ മനസ്സിൽ കണ്ടു. പുതിയ ഉദ്യോഗസ്ഥന്റെ കഴിവും കൈയ്യക്ഷരത്തിന്റെ വടിവും നിരീക്ഷിച്ചു ബോധിച്ച ദിവാൻജി മാസാവസാനം സ്വന്തം കൈകൊണ്ടു ശമ്പളം കൊടുത്തു. പത്തു രൂപ. കുഞ്ഞൻപിള്ളയാകട്ടെ നാലു രൂപ മാത്രം എടുത്തുകൊണ്ടു ബാക്കി ആറുരൂപ ദിവാൻജിക്കുതന്നെ മടക്കിനൽകുകയാണു ചെയ്തത്. പത്തുരൂപയും

വാങ്ങാൻ ദിവാൻ നിർബന്ധിച്ചിട്ടും വഴങ്ങിയില്ല. കിട്ടിയ നാലു രൂപ വീട്ടിൽ ഏല്പിച്ചു.

ത്രിവിക്രമൻ തമ്പി എന്ന വിക്രമിയായ തഹസീൽദാരുടെ കീഴിലായിരുന്നു കുഞ്ഞൻപിള്ള. ദിവാൻജിക്കുവരെ പ്രിയങ്കര നായ പുതിയ കണക്കപ്പിള്ളയോട് അസൂയാലുവായ അദ്ദേഹം സ്വന്തം അധികാരം പ്രയോഗിച്ചു കാണിക്കാനൊരവസരം കാത്തി രിക്കുകയായിരുന്നു. അങ്ങനെയിരിക്കേ കുഞ്ഞൻപിള്ളയ്ക്ക് കുറച്ചു ദിവസത്തെ അവധി വേണ്ടിവന്നു. വിനയാദരങ്ങളോടെ കുഞ്ഞൻപിള്ള ആവശ്യം തഹസീൽദാരുടെ മുന്നിൽ വച്ചു. ആ ദിവസത്തെ ജോലി പിറ്റേന്നു ചെന്നു തീർത്തുകൊള്ളാമെന്നും പറഞ്ഞു. അപേക്ഷ നിരസിക്കപ്പെട്ടു എന്നുമാത്രമല്ല "ഞാൻ നാളെ ഇവിടെ നോക്കുമ്പോൾ തന്നെ ആ സ്ഥാനത്തു കാണണം." എന്നു കല്പിക്കുകയാണ് തഹസീൽദാർ ചെയ്തത്. അതിന് "ഞാൻ ഇനി എപ്പോൾ വന്നിരിക്കുമോ അപ്പോൾ എന്നെ നോക്കി ക്കൊള്ളണം" എന്ന മറുപടിനൽകി ശാന്തനായി കുഞ്ഞൻപിള്ള കച്ചേരിയുടെ പടി ഇറങ്ങി. അത് ഉദ്യോഗം ഉപേക്ഷിച്ചുള്ള ഇറ ക്കമായിരുന്നു.

## 11

ഉദ്യോഗാർത്ഥിയായിരുന്നില്ല ഒരിക്കലും കുഞ്ഞൻപിള്ള. വിജ്ഞാനാർത്ഥിയായിരുന്നു. "അമിതമായ വിജ്ഞാന തൃഷ്ണ, ആദ്ധ്യാത്മികമായ അന്വേഷണബുദ്ധി, ലൗകിക വിഷയങ്ങളിൽ അനാസക്തി എന്നിവ ആ യുവാവിനെ എപ്പോഴും അസ്വസ്ഥചിത്തനാക്കിക്കൊണ്ടിരുന്നു." അങ്ങനെ പേട്ടയിൽ രാമൻപിള്ള ആശാന്റെ സമ്പർക്കംതന്നെ അഭികാമ്യം എന്നായി.

ആയിരത്തിഅമ്പത്തിഒന്നാമാണ്ടിടയ്ക്ക് ആശാന്റെ നേതൃത്വത്തിൽ 'ജ്ഞാനപ്രജാഗരം' എന്ന പേരിൽ ഒരുവിദ്വൽസഭ സമാരംഭിക്കപ്പെട്ടു. റസിഡൻസി ജീവനക്കാരനായ തൈക്കാട്ട് അയ്യാവ്, രാജകീയ കലാലയത്തിലെ പ്രൊഫസ്സർ സ്വാമിനാഥദേശികർ, പ്രൊഫസ്സർ സുന്ദരംപിള്ള തുടങ്ങി അറിവിന്റെ ഏതെങ്കിലും മേഖലകളിൽ പ്രഗത്ഭരായ പലരും അതിൽ അംഗങ്ങളായിരുന്നു. ജ്ഞാനപിപാസുവായ കുഞ്ഞൻപിള്ളയ്ക്ക് അവിടത്തെ പ്രഭാഷണങ്ങളും സംവാദങ്ങളുമെല്ലാം വേഴാമ്പലിനു വർഷബിന്ദുക്കളായി ഭവിച്ചു.

റസിഡൻസി ഉദ്യോഗസ്ഥനായിരുന്ന തമിഴ്നാട്ടുകരാൻ അയ്യാവ് ഹഠയോഗിയും മുരുകഭക്തനുമായിരുന്നു. അയ്യാവുമായി ചട്ടമ്പി അടുത്തു. ഹഠയോഗമുറകൾ അഭ്യസിക്കുകയായിരുന്നു ലക്ഷ്യം. കുഞ്ഞൻപിള്ളയുടെ യോഗവിജ്ഞാന തൃഷ്ണയ്ക്ക് സ്വല്പമൊരു ശമനം കിട്ടാൻ അയ്യാവിന്റെ സമ്പർക്കം പ്രയോജകീഭവിച്ചു എന്നേയുള്ളൂ. പക്ഷേ അത്രയുംകൊണ്ട് അലംഭാവം കൊള്ളുന്നതായിരുന്നില്ല ആ ജിജ്ഞാസാഗ്നി. അതിനാൽ മാസങ്ങൾ മാത്രമേ ആ ബന്ധം നീണ്ടുനിന്നുള്ളൂ. കുഞ്ഞൻപിള്ളച്ചട്ടമ്പി ഒരു ദാർശനികനായി വളർന്നു. സാധാരണ ചോദ്യങ്ങൾക്കുപോലും ഉചിതമായ മറുപടി പറയാൻ യോഗി അയ്യാവ് അപ്രാപ്തനായിരുന്നപ്പോൾ ഏതു വിഷമപ്രശ്നത്തിനും ചട്ടമ്പി ശരിയായ മറുപടി നൽകി.

മനോന്മണീയം എന്ന തമിഴ്നാടക കൃതിയിലൂടെ പ്രശസ്തനാവുകയും സ്വന്തംപേരിൽ ഒരു സർവ്വകലാശാല തന്നെ പില്ക്കാലത്ത് സ്ഥാപിതമാവുകയും ചെയ്ത പ്രൊഫ. സുന്ദരൻപിള്ള അന്ന് എഫ്.എ ക്ലാസ്സിൽ പഠിക്കുകയായിരുന്നു. 'ജ്ഞാനപ്രജാഗര'ത്തിൽ വച്ചുണ്ടായ പരിചയം ചട്ടമ്പിയേയും സുന്ദരംപിള്ളയേയും ഉറ്റചങ്ങാതികളാക്കി. പാശ്ചാത്യദർശനങ്ങളും മറ്റും ചട്ടമ്പി ഗ്രഹിച്ചത് ആ വഴിക്കാണെന്ന് പറയപ്പെടുന്നു.

'ജ്ഞാനപ്രജാഗര'ത്തിൽ പ്രഭാഷണം നടത്തിയിരുന്നവരിൽ മുഖ്യൻ തിരുവനന്തപുരം രാജകീയ കലാലയത്തിലെ തമിഴ് പ്രൊഫസ്സർ സ്വാമിനാഥദേശികർതന്നെ. തമിഴിൽ 'ഇലക്കണവിളക്കം' എന്ന മഹാഗ്രന്ഥമെഴുതിയ ദേശികപരമ്പരയിൽപെട്ട ആളാണദ്ദേഹം. തമിഴ് വ്യാകരണം, വേദാന്തം, യോഗശാസ്ത്രം എന്നിവയിലെല്ലാം അസാമാന്യ പണ്ഡിതനായിരുന്ന ദേശികരുമായുള്ള സമ്പർക്കമാണ് അറിവിന്റെ ആ അപാരതീരങ്ങളിലേയ്ക്ക് ചട്ടമ്പിയുടെ ശ്രദ്ധയെ ആകർഷിച്ചത്. തമിഴ് വ്യാകരണത്തിന്റെയും ശൈവസിദ്ധാന്തങ്ങളുടെയും ആഴങ്ങളിൽ അവർ മുങ്ങി. ജ്ഞാനാർജ്ജനത്തിൽ അത്യാർത്തിയും ഗ്രഹണപടുതയിൽ അത്ഭുതവേഗവും ഒത്തിണങ്ങിയ ഭക്താഗ്രണിയായ ശിഷ്യനിൽ പ്രൊഫസ്സർ അഭിമാനംകൊണ്ടു.

## 12

ശിഷ്യൻ തന്നെക്കാൾ വലുതാകുന്നതിൽ അഭിമാനിക്കുന്നവരാണ് മഹാഗുരുക്കന്മാർ. അതിന്നായി അർഹരായ ശിഷ്യരെ അവർ ഉചിതഹസ്തങ്ങളിൽ ഏല്പിക്കുകയും ചെയ്യും. അങ്ങനെ കൗമാരക്കാരനായ കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ ജീവിത മഹാപ്രസ്ഥാനം ജ്ഞാനവിജ്ഞാനങ്ങളുടെ ഗൗരീശങ്കരം കീഴടക്കാനുള്ള പുറപ്പാടിന്റെ ചരിത്ര മുഹൂർത്തത്തിലേക്കാണ് നാം ഇനി കടക്കുന്നത്.

അനന്തപുരിയിലെ നവരാത്രി മഹോത്സവം പ്രസിദ്ധമാണല്ലോ. സ്വാതിമഹാരാജാവ് ചിട്ടപ്പെടുത്തിയ മട്ടിൽ ഒൻപതു ദിവസത്തെ സംഗീത സദസ്സുകൾ ഇന്നും നടക്കുന്നു. പണ്ട് വിദ്വൽസദസ്സുകൾ കൂടി ഉണ്ടായിരുന്നു. അന്യനാടുകളിൽ നിന്നുപോലും ക്ഷണിക്കപ്പെട്ടുവരുന്ന അപാരപണ്ഡിതരുടെ സാന്നിദ്ധ്യത്താൽ ശ്രദ്ധേയങ്ങളായ സദസ്സുകൾ. അക്കൊല്ലം അങ്ങനെ എത്തിയവരിൽ അഗ്രിമസ്ഥാനീയൻ തമിഴ്നാട്ടിലുള്ള തിരുനെൽവേലി ജില്ലയിലെ കല്ലടക്കുറിച്ചി എന്ന ഗ്രാമത്തിൽ നിന്നും വന്ന സുബ്ബാജടാപാഠികൾ ആയിരുന്നു. സർവ്വശാസ്ത്രപാരംഗതൻ; ബ്രഹ്മനിഷ്ഠൻ. ജടാപാഠികളുടെ പ്രഭാഷണങ്ങൾ നമ്മുടെ ചട്ടമ്പിയെ വല്ലാതെ ആകർഷിച്ചുകളഞ്ഞു. അദ്ദേഹത്തിനുവേണ്ട ശുശ്രൂഷകൾ ചെയ്തുകൊടുത്തുകൊണ്ട് അവിടെത്തന്നെ കൂടിയ അയാളെ സ്വാമിനാഥദേശികൻ ജടാവല്ലഭർക്കു പരിചയപ്പെടുത്തി. അപ്പോൾ കുഞ്ഞന് ഏതാണ്ട് ഇരുപത്തിമൂന്ന് വയസ്സുണ്ടാകും. ആ യുവാവിൽ പുത്രനിർവിശേഷമായ വാത്സല്യം ജടാപാഠികൾക്കും തോന്നി. ചുരുക്കത്തിൽ, സ്വദേശത്തേയ്ക്കു മടങ്ങാൻനേരം ആ മുഖത്തുനിന്നും "നീ കൂടെപ്പോരുന്നോ?" എന്ന ചോദ്യമുണ്ടായതും സന്തോഷത്താൽ സർവ്വം മറന്ന ചട്ടമ്പി അമ്മയുടെ അനുവാദം വാങ്ങാൻ കണ്ണമ്മൂലയിലേക്ക് ഒറ്റ ഓട്ടം ഓടിയതും ഒന്നിച്ചായിരുന്നു. പലർക്കും സമ്മതമായില്ലെങ്കിലും അമ്മയുടെ അനുഗ്രഹം നേടി വന്നു സുബ്ബാജടാപാഠികളെ അനുഗമിക്കുകയും ചെയ്തു.

കല്ലടക്കുറിച്ചിയിൽ ജടാപാഠികളുടെ ഗൃഹം സാന്ദീപനിയുടെ ഗുരുമന്ദിരംപോലെ നാനാതരത്തിലുള്ള ശിഷ്യന്മാരുടെ ഒരു പാവന സങ്കേതമായിരുന്നു. മുറ്റത്ത് വിസ്തൃതമായ ഒരു പന്തൽ. വേദപഠനം ഒരിടത്തു നടക്കുന്നു. ഉപവേദങ്ങൾ മറ്റൊരിടത്തു പഠിപ്പിക്കപ്പെടുന്നു. വേദാംഗങ്ങൾ മൂന്നാമതൊരിടത്ത്. തർക്കവ്യാകരണമീമാംസാ നിരുക്താദികൾ അതുപോല. ആചാര്യന്മാരോ പ്രാമാണികപണ്ഡിതർ; അദ്ധ്യേതാക്കളോ ശ്രദ്ധാഭക്തിസമന്വിതർ. പരമാചാര്യനായി സാക്ഷാൽ സുബ്ബാജടാപാഠികളും. ഇങ്ങനെ ബ്രഹ്മസഭയ്ക്കൊത്ത അന്തരീക്ഷവും അവിടെ നടന്ന ചർച്ചകളും കുഞ്ഞൻപിള്ളയെ കോരിത്തരിപ്പിച്ചു. വർഷം നാലുപോയതറിഞ്ഞില്ല. അതിനകം വേദവേദാന്ത വേദാംഗാദി വിദ്യകളെല്ലാം ആ മഹാഗുരു പുത്രസമനായ പ്രിയശിഷ്യനിൽ പകർന്നുകഴിഞ്ഞിരുന്നു. പുറമേ ചിലരിൽ നിന്നും അപൂർവ്വങ്ങളായ സിദ്ധവൈദ്യപ്രയോഗങ്ങൾ വശമാക്കാനും നാനാവിധ സംഗീതോപകരണങ്ങളുടെ വാദനപരിചയം നേടാനും മറന്നില്ല. മെഴുകിൽ പതിയുന്ന മുദ്രപോലെ ഒരിക്കൽ കേട്ടാൽ ഒരിക്കലും മായാത്ത ഓർമ്മശക്തി കുഞ്ഞൻപിള്ളച്ചട്ടമ്പിക്ക് ജന്മായത്തമായിരുന്നു.

എങ്കിലും ഇത്ര ചുരുങ്ങിയ കാലത്തിനുള്ളിൽ ഇതെല്ലാം പഠിക്കുക മനുഷ്യസാദ്ധ്യമോ എന്നു നമുക്ക് തോന്നാം. "ഞാൻ വായിക്കുകയല്ല, കഴിഞ്ഞ ജന്മങ്ങളിലെ എന്റെ മറവി തീർക്കുകയാണ്" എന്ന് ഒരിക്കൽ അദ്ദേഹം തന്നെ ഇതേപ്പറ്റി സൂചിപ്പിച്ചിട്ടുണ്ട്.

ഇനി സ്വദേശത്തേയ്ക്കു മടങ്ങണം എന്ന ചിന്തയായി ചട്ടമ്പിക്ക്. സുബ്ബാജടാപാഠികളെ സംബന്ധിച്ച് പുത്രതുല്യനായ ആ ഉത്തമശിഷ്യന്റെ വേർപാട് സഹിക്കാവുന്നതിൽ അപ്പുറമായിരുന്നു. എങ്കിലും ശിഷ്യന്റെ ഇംഗിതത്തിനു വഴങ്ങി ആ മഹാഗുരു ചട്ടമ്പിയെ അനുഗ്രഹിച്ചു.

"മകനേ, പൂർവ്വജന്മങ്ങളിൽ ഞങ്ങൾ ചെയ്ത പുണ്യങ്ങളുടെ ഫലമായാണ് നിന്റെ ഗുരുവാകാനൊത്തത്. രാമനെ ശിഷ്യ

നായി ലഭിച്ച വസിഷ്ഠമഹർഷിയെപ്പോലെ, കൃഷ്ണനെ ലഭിച്ച സാന്ദീപനിയെപ്പോലെ, നചികേതസ്സിനെ ലഭിച്ച യമധർമ്മനെപ്പോലെ ഞാൻ ഇന്നു ധന്യനാണ്. ലോകസേവനത്തിനായി അവതരിച്ച നിനക്ക് വിടതരുന്നു. പോവുക. പുകൾപെറ്റ പുരുഷമണിയായി തലമുറകൾ നിന്നെ വാഴ്ത്തും.''

കല്ലടക്കുറിച്ചിയിലേക്കു പോയ ചട്ടമ്പിയല്ല അവിടെനിന്നു മടങ്ങിയത്. കടലുകളാകെ കുടിച്ചു വറ്റിച്ച അഗസ്ത്യമുനിയോടു മാത്രമേ, തമിഴിലെയും സംസ്കൃതത്തിലെയും ജ്ഞാനക്കടൽ മുഴുവൻ അകത്താക്കിയ കുഞ്ഞനെ ഇനി ഉപമിക്കാനാവൂ.

## 13

ചുരുക്കത്തിൽ ഒരു സർവ്വവിജ്ഞാനകോശമായിട്ടാണ് തമിഴ്നാട്ടിൽ നിന്ന് കുഞ്ഞൻപിള്ള മടങ്ങിയെത്തിയത്. എന്നിട്ടും ബ്രഹ്മജിജ്ഞാസ ശമിച്ചില്ല.

കല്ലടക്കുറിച്ചിയിൽ നിന്നും പുറപ്പെട്ടു എങ്കിലും ചട്ടമ്പി നേരേ തിരുവനന്തപുരത്തേയ്ക്കല്ല പോയത്. ഗുരുമുഖാഭ്യാസവും ഗ്രന്ഥജ്ഞാനവും തപസ്സും എത്രയുണ്ടെങ്കിലും ലോകജ്ഞാനവും അത്യന്താപേക്ഷിതമാണല്ലോ. ചരൈവേതി ചരൈവേതി... കുഞ്ഞൻപിള്ള ദക്ഷിണേന്ത്യ മുഴുവൻ ഒരു പര്യടനത്തിനിറങ്ങി. കൈയിലൊരു കാശില്ലാതെ, കാൽനടയായി മഹാക്ഷേത്രങ്ങളെല്ലാം ദർശിച്ചു. തിരുപ്പതി, രാമേശ്വരം, തിരുപ്പനംകുന്റം, ചിദംബരം, കാഞ്ചീപുരം, മൂകാംബിക മുതലായ പുണ്യസങ്കേതങ്ങളിൽ തങ്ങി, അവിടങ്ങളിലെ പ്രതിഷ്ഠാതത്വവും തന്ത്രശാസ്ത്രവും ശില്പചാതുരിയും ഐതിഹ്യങ്ങളും പഠിച്ചു. ആശ്രമങ്ങൾ സന്ദർശിച്ചു, വിശിഷ്ടവ്യക്തികൾ അനേകരെ പരിചയപ്പെട്ടു. തമിഴിലും സംസ്കൃതത്തിലുമുള്ള അപൂർവ്വം ഗ്രന്ഥങ്ങൾ ശേഖരിച്ചു. മുഹമ്മദുമതം ഉൾപ്പെടെയുള്ള മതങ്ങളുടെ താരതമ്യം സാധിച്ചു. പ്രസിദ്ധനും പണ്ഡിതനുമായ ഒരു തങ്ങളുടെ പരിചയമാണ് ഇസ്ലാം മതാദർശങ്ങളും ആചാരങ്ങളും അറിഞ്ഞഭ്യസിക്കാൻ സഹായിച്ചത്. ബൈബിൾ സ്വപരിശ്രമം കൊണ്ടു വശമാക്കി.

യാത്ര തുടർന്നു. അറിവിന്റെ പുതിയ ലോകങ്ങൾ അന്വേഷിച്ചുള്ള യാത്ര. അവസാനം മരുത്വാമലയിലെത്തി. രാമരാവണയുദ്ധത്തിൽ ഇന്ദ്രജിത്തിന്റെ ബ്രഹ്മാസ്ത്രപ്രയോഗത്താൽ മയങ്ങിവീണ തന്റെ സ്വാമിമാരെയും സൈന്യത്തേയും പുനരുജ്ജീവിപ്പിക്കാൻ ശ്രീഹനുമാൻ മലയോടെ മരുന്നുകൊണ്ടുപോരുംവഴി അതിലൊരു ഭാഗം അടർന്നുവീണ് ഉണ്ടായതെന്ന് ഐതിഹ്യമുള്ള 'മരുന്തുവാഴ്മല', പറഞ്ഞു പറഞ്ഞു മരുത്വാമലയായി. ഏകാന്തതയും മനഃശാന്തിയും ഇച്ഛിക്കുന്ന ആത്മാന്വേഷികൾക്ക്

അഭയസ്ഥാനങ്ങളായ അനേകം ഗുഹകൾ കന്യാകുമാരിക്കടുത്ത ഈ മലയുടെ പ്രത്യേകതയാണ്. ഈ യാത്രയിലാണ് കുഞ്ഞൻപിള്ള ആദ്യമായി ഇവിടെ വരുന്നതും ഇവിടെ ഒരു ഗുഹയിൽ ഏതാനും മാസം തപസ്സനുഷ്ഠിക്കുന്നതും. പില്ക്കാലത്ത് ശ്രീനാരായണഗുരുസ്വാമി എന്ന ശിഷ്യനുമൊത്ത് ഒരിക്കൽകൂടി ചട്ടമ്പിസ്വാമി ഇതേ ഗുഹാതലത്തിൽ വിശ്രമിച്ചിട്ടുണ്ട്.

മരുത്വാമല കുഞ്ഞൻപിള്ളയ്ക്ക് മറ്റൊരു ഗുരുവിനെക്കൂടി സമ്മാനിച്ചു - ആത്മാനന്ദസ്വാമികൾ. പൂർവ്വാശ്രമത്തിൽ 'കുമാരവേലു' ആയിരുന്ന സ്വാമിആത്മാനന്ദൻ മരുത്വാമലയിൽ അനേക വർഷം തപസ്സനുഷ്ഠിച്ചുകഴിഞ്ഞ യോഗിയായിരുന്നു. അഗസ്ത്യ ശൈലിയിലുള്ള യോഗചര്യകളും മർമ്മവിദ്യയുമാണ് അദ്ദേഹം കുഞ്ഞൻപിള്ളയ്ക്കുപദേശിച്ചത്. കൂടാതെ 'തായി അമ്മാൾ' എന്ന യോഗിനിയിൽ നിന്നും ആമാംസ്വാമി എന്ന യോഗിയിൽ നിന്നും ചില രഹസ്യയോഗമുറകൾ ഗ്രഹിക്കുവാനും ചട്ടമ്പിക്കു ഭാഗ്യമുണ്ടായി. ഇങ്ങനെ തയ്ക്കാട്ട് അയ്യാവിൽ തുടങ്ങി കല്ലടക്കുറിച്ചിയിൽ പക്വമായ ചട്ടമ്പിയുടെ യോഗജ്ഞാനം മരുത്വാമലയിൽ പരിപൂർണ്ണതയിലെത്തി എന്നു പറയാം.

## 14

അറിവിന്റെ പരിപൂർണ്ണതയിലും ഗ്രന്ഥങ്ങൾ കുഞ്ഞൻപിള്ളയെ ആകർഷിച്ചിരുന്നു. മരുത്വാമലയിൽ നിന്നും തിരുവനന്തപുരത്തെത്തിയ കുഞ്ഞൻപിള്ള തമ്പാനൂരുള്ള ഒരു അകന്ന ബന്ധുവീടായ കല്ലുവീട്ടിലേക്കാണു ചെന്നത്. ഉദ്യോഗസ്ഥനായ കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ളയോടൊത്ത് നെടുമങ്ങാട്ടും വാമനപുരത്തും മറ്റും സഞ്ചരിച്ച് ചില അപൂർവ്വ ഗ്രന്ഥങ്ങൾ ഇക്കാലത്ത് ശേഖരിച്ചു. തന്ത്രശാസ്ത്രം, ക്ഷേത്രവാസ്തു തുടങ്ങിയവയിൽ ഉപരിപഠനം ഒരാഗ്രഹമായി ഉള്ളിൽ കിടന്നിരുന്നു. എട്ടരയോഗത്തിൽപെട്ട പ്രശസ്തതാന്ത്രികന്മാരായ കൂപക്കരെപ്പോറ്റിമാരെപ്പറ്റി കേട്ടിട്ടുമുണ്ട്. അവിടത്തെ ഗ്രന്ഥപ്പുര പ്രശസ്തമാണ്. ഒന്നു സന്ദർശിച്ചാലോ? വട്ടെഴുത്ത് വായിക്കാനും നല്ല പരിചയമുണ്ട്. വൈകിയില്ല. പിറ്റേന്നു തന്നെ ചട്ടമ്പി കൂപക്കരമഠത്തിൽ ചെന്നു. കാരണവരായ വലിയ നമ്പൂതിരിയെക്കണ്ട് ആഗമനോദ്ദേശ്യം അറിയിച്ചു. ശൂദ്രനാണു മുന്നിൽ നില്ക്കുന്നതെന്ന കാര്യം തിരുമേനി മറന്നു. "ശരി, രണ്ടുകാര്യങ്ങൾ നിർബന്ധം. ഗ്രന്ഥങ്ങളൊന്നും പുറത്തുകൊണ്ടുപൊയ്ക്കൂടാ. ഒരിക്കൽ വെളിയിൽവന്നാൽ വീണ്ടും അകത്തുകയറരുത്. സമ്മതമാണോ?" 'പൂർണ്ണസമ്മതം.' തികഞ്ഞ ഒരു ജ്ഞാനഭിക്ഷുവിന്റേതായ വാക്കുകൾ! അകൃത്രിമമായ വിനയം. അങ്ങനെ, ആർക്കും പ്രവേശനമില്ലാതിരുന്ന ആ ഗ്രന്ഥപ്പുരയിൽ അദ്ദേഹത്തിനു പ്രവേശനം കിട്ടി.

ജീവിതത്തിൽ ഒരിക്കൽമാത്രം ലഭിച്ച ആ അപൂർവ്വാവസരത്തെ പരമാവധി പ്രയോജനപ്പെടുത്തണമെന്നുകരുതി മൂന്നുനാലുദിവസം അദ്ദേഹം ആഹാരവും നിദ്രയും വെടിഞ്ഞ് ആ ഗ്രന്ഥപ്പുരയിൽതന്നെക്കഴിഞ്ഞു. നാലാംനാൾ പുറത്തുവന്നപ്പോൾ പൂമുഖത്തിരിക്കുകയായിരുന്ന കാരണവർ ചെറിയൊരു ചിരിയോടെ ചോദിച്ചു. "തന്ത്രശാസ്ത്രം മുഴുവൻ പഠിച്ചോ?" "വേണ്ടതൊക്കെ പഠിച്ചു." വിനായാന്വിതനായി കുഞ്ഞൻപിള്ള പറഞ്ഞു.

"ഒന്നു പരീക്ഷിക്കട്ടെ?" വീണ്ടും പോറ്റിയുടെ ചോദ്യം.

"വേണമെങ്കിലാവാം" - കുഞ്ഞന്റെ മറുപടി.

തന്ത്രവിശാരദർക്കുപോലും അത്ര എളുപ്പം പറയാനാവാത്ത ചില ചോദ്യങ്ങളാണ് കാരണവർ ചോദിച്ചത്. സകല ചോദ്യങ്ങൾക്കും സുവ്യക്തമായ മറുപടി അനായാസേന വന്നപ്പോൾ അത്ഭുതാദരത്താൽ അറിയാതെ എണീറ്റു ചട്ടമ്പിയെ കെട്ടിപ്പുണർന്നുകൊണ്ട് പോറ്റി പറഞ്ഞുവത്രെ "കുഞ്ഞൻ മനുഷ്യനല്ല, സാക്ഷാൽ പരമശിവൻ തന്നെയാണ്, വിദ്യാധിരാജനാണ്." അങ്ങനെയാണ് വിദ്യാധിരാജ ബിരുദത്തിന്റെ വരവ്. ഇന്ന് അത് ചട്ടമ്പിസ്വാമി എന്ന തിരുനാമത്തിന്റെ പര്യായം തന്നെയായിത്തീർന്നിരിക്കുന്നു.

## 15

വിദ്യാധിരാജൻ കുഞ്ഞൻപിള്ളച്ചട്ടമ്പി സന്തുഷ്ടനായി, എന്നാൽ അന്തർമുഖനായി അല്പകാലം അനന്തപുരിയിൽ ചുറ്റി നടന്നു. അദ്ദേഹത്തെ വ്യക്തമായി ധരിക്കാത്ത ജനം അത്ഭുതാദ രങ്ങളോടെ ഓരോന്നു സങ്കല്പിച്ചു. ചിലർ മഹാവൈദ്യനായി ക്കണ്ടു. മഹാമാന്ത്രികനായി മറ്റുചിലർ. സന്ന്യാസിയായും പലരും കണ്ടു.

പെട്ടെന്നൊരുനാൾ അദ്ദേഹം ഉള്ളൂർക്കോട്ട് വീട്ടിലെത്തി. അസുഖബാധിതയായി കിടക്കുകയായിരുന്ന അമ്മയ്ക്ക് അന്ന് രോഗം മൂർച്ഛിച്ചിരുന്നു. നെറ്റിയിൽ പുത്രന്റെ കരസ്പർശമേറ്റ് അമ്മ കണ്ണുതുറന്നു. പോയ മകൻ മടങ്ങിവന്നിരിക്കുന്നു! അമ്മ യുടെ കണ്ണുകൾ നിറഞ്ഞുതുളുമ്പി. കുഞ്ഞൻ ആ കണ്ണുനീർ തുടച്ചു.

അനുജത്തി നാണിയാണ് ശുശ്രൂഷിച്ചിരുന്നത്. ഒരു പട്ടിയും പൂച്ചയും അടിയ്ക്കടി രോഗിയുടെ അടുക്കൽ വന്നുംപോയുമി രുന്നു.

കുഞ്ഞൻപിള്ള അന്നുമുഴുവൻ അമ്മയെ പരിചരിച്ചു. നേരം പാതിരാവായി. അസാധാരണമാംവണ്ണം അടുത്തുള്ള ദേവീക്ഷേ ത്രത്തിൽ നിന്നും മണിമുഴങ്ങുന്നതു കേൾക്കായി. മകൻ അമ്മ യുടെ ശിരസ്സു സ്വന്തം മടിയിൽ കയറ്റിവച്ചു.

"നങ്ക കണ്ണുമിഴിച്ചു, തൻദൃഷ്ടികൾ
തൻമകനായ കുഞ്ഞനിൽ-ഈശനിൽ-
ചേർത്തു, കൈമൊട്ടു വക്ഷസ്ഥലത്തിലും"

പിന്നെ, ആ കണ്ണുകൾ എന്നേക്കുമായി അടഞ്ഞു.

മാതാവിന്റെ സംസ്കാരകർമ്മങ്ങൾക്കുശേഷം വിദ്യാധിരാ ജൻ വീടുവിട്ടിറങ്ങി. പ്രപഞ്ചവുമായുണ്ടായിരുന്ന പൊക്കിൾ ക്കൊടിബന്ധം അറ്റുപോയിരിക്കുന്നു. പിന്നെ സമാധിപര്യന്തം

ആ വീട്ടിൽ ചെന്നിട്ടില്ല. ഇരുപത്തിയെട്ടു വയസ്സായിരുന്നു അപ്പോൾ പ്രായം.

"പോക, പോക നീ ലോകൈക ബാന്ധവ!
ശോകതപ്തയാം കേരളമാതിന്റെ
അശ്രുധാര തുടച്ചുകളയുവാൻ
അന്യനാരിത്ര ചാതുര്യമാർന്നവൻ?"

(വിദ്യാധിരാജ ഭാഗവതം - എ.വി. ശങ്കരൻ)

ആദ്യമായി സർവ്വജ്ഞപീഠം കയറിയ ആദിശങ്കരന്റെ ജീവിതാദ്ധ്യായങ്ങൾ ആയിരത്താണ്ടുകൾക്കുശേഷം കേരളചരിത്രത്തിൽ ആവർത്തിക്കുന്നതായി ഇവിടെ നാം കാണുന്നു.

## 16

സർവ്വവിദ്യാധിരാജനായി. സകലകലാവല്ലഭനായി. സർവ്വജ്ഞനായി. എന്നിട്ടും കുഞ്ഞൻപിള്ളച്ചട്ടമ്പിയ്ക്ക് എന്തോ ഒരു അപൂർണ്ണത സ്വയം അനുഭവപ്പെട്ടുകൊണ്ടിരുന്നു. യോഗാരൂഢനായിത്തന്നെ മിക്കവാറും കഴിഞ്ഞു: അലൗകികാനുഭവങ്ങളിൽ ആമഗ്നനായിത്തന്നെ നടന്നു. എങ്കിലും എന്തോ ഒന്നിന്റെ കുറവ് ഉള്ളിന്റെയുള്ളിൽ അസ്വസ്ഥത ചേർത്തുകൊണ്ടേയിരുന്നു. അത് എന്താണെന്നുമാത്രം അദ്ദേഹത്തിനു പിടികിട്ടിയിരുന്നില്ല. ഈ മാനസികാവസ്ഥയിലാണ് വീണ്ടും ദേശാടനത്തിനിറിങ്ങിയത്. നടന്നു നടന്നു കന്യാകുമാരി ജില്ലയിൽ നാഗർകോവിലിനപ്പുറം വടിവീശ്വരം എന്ന ഗ്രാമത്തിലെത്തി. അവിടെ ഒരു വിവാഹസദ്യ നടക്കുകയായിരുന്നു. ഊണു കഴിഞ്ഞ് ആളുകൾ ഇലകൊണ്ടിട്ടിരിക്കുന്ന സ്ഥലത്ത് കുറേ പട്ടികളും അവയ്ക്കിടയിൽ ഒരു പ്രാകൃത മനുഷ്യനും! അയാൾ പട്ടികൾക്കൊപ്പം എച്ചിലിലകളിൽ നിന്നും ആഹാരം വടിച്ചുതിന്നുന്നു! ഇടയ്ക്കിടയ്ക്ക് പട്ടികൾക്കും നൽകുന്നു. അവ തങ്ങളിൽ കടിപിടികൂടാതെ അയാളെ അനുസരിക്കുന്നു! അപ്പോഴേക്കും ചില വികൃതിക്കുട്ടികൾ അവരുടെ നേർക്കു കല്ലുകൾ പെറുക്കി എറിയാൻ തുടങ്ങി. ഏറുകൊണ്ടിട്ടും ആ വൃദ്ധനു ഭാവഭേദമൊന്നും ഉണ്ടായില്ല.

കുഞ്ഞൻപിള്ള ശ്രദ്ധിച്ചു. പരമശാന്തി അനുഭവിക്കുന്ന മുഖഭാവം. ഇത് ഒരു ഭ്രാന്തനോ യാചകനോ അല്ല. ആത്മനിഷ്ഠനാണ്. അവധൂതനാണ്. താൻ അന്വേഷിച്ചു നടന്നത് ഇദ്ദേഹത്തെത്തന്നെയല്ലേ?

ശ്രദ്ധിക്കപ്പെടുന്നുവെന്ന് മനസ്സിലാക്കിയ പ്രാകൃതൻ പെട്ടെന്ന് എണീറ്റു നടന്നു. കുഞ്ഞൻപിള്ള പിറകേചെന്നു. വൃദ്ധൻ നടത്തയ്ക്കു വേഗതകൂട്ടി. ഒപ്പം കുഞ്ഞൻപിള്ളയും. ഏതാനും നാഴികനേരത്തെ നടപ്പിനുശേഷം അയാൾ ഒരു മലയിലേക്കാണ് ഓടിക്കയറിയത്. ചട്ടമ്പിയും ഒപ്പം കയറി. അപ്പോ

ഴേക്കും മുന്നേപോയ ആൾ കാട്ടിനുള്ളിൽ മറഞ്ഞുകഴിഞ്ഞിരുന്നു. പിന്നാലെ പാഞ്ഞ ചട്ടമ്പി ഒരു മരത്തിന്റെ വേരിൽ കാൽതട്ടിവീണുപോയി. പിന്നെ ഒന്നുമറിഞ്ഞില്ല.

കണ്ണുതുറന്നപ്പോൾ താൻ ആരുടേയോ, അല്ല ആ പ്രാകൃതന്റെ മടിയിൽ തലവച്ചു കിടക്കുകയാണെന്ന് ചട്ടമ്പിക്കു മനസ്സിലായി. അദ്ദേഹം വാത്സല്യമസൃണമായി തന്നെനോക്കി മന്ദഹസിക്കുന്നു. പിന്നെ ആ ദിവ്യൻ യുവാവിനെ പിടിച്ചെണീല്പിച്ച് കാരുണ്യപുരസ്സരം കാതിൽ എന്തോ മന്ത്രിച്ചു. അതോടെ അന്നോളം മനസ്സിനെ അലട്ടിക്കൊണ്ടിരുന്ന സകല സംശയങ്ങളും അസ്വാസ്ഥ്യങ്ങളും എങ്ങോപോയി. സർവ്വവും ഈശ്വരനായി, താനായി വിദ്യാധിരാജൻ കണ്ടു. ബ്രഹ്മോപദേശം നൽകിയ മഹാഗുരുവിനെ പിന്നെ കണ്ടതുമില്ല.

ഒരു ദീപത്തിന്റെ സ്പർശനമേല്ക്കുന്ന മറ്റൊരു തിരിയും ദീപമാകുന്നു. എണ്ണ നിറച്ചിട്ടുള്ളതാണെങ്കിൽ അതു ലോകത്തിൽ വെളിച്ചം വിതറും. നിരന്തര സാധനകളാൽ തേച്ചുമിനുക്കി സമസ്ത ജീവരാശികളോടുമുള്ള സ്നേഹം നിറഞ്ഞുതുളുമ്പി, സർവ്വജ്ഞത്വവും വൈരാഗ്യവുമാകുന്ന തിരികളിട്ട് ഒരുങ്ങി നിന്നിരുന്ന സുവർണ്ണദീപമായിരുന്നുവല്ലോ വിദ്യാധിരാജൻ. ആ അവധൂതന്റെ സംസർഗ്ഗത്താൽ ആത്മാനുഭവത്തിന്റെ അഗ്നി അതിൽ കത്തിപ്പിടിച്ചു. – വിദ്യാധിരാജനും അവധൂതപദത്തിലേക്കുയർന്നു. അങ്ങനെ മലയിറങ്ങിയത് പരമഭട്ടാരക വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളായിരുന്നു.

## 17

പരമഭട്ടാരക വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ നേരെ തിരുവനന്തപുരത്തേയ്ക്ക് നടന്നു. ഇതു പഴയ കുഞ്ഞനല്ലെന്നും അവധൂതനോ അവതാരമോ ആണെന്നും ആളുകൾക്കു തോന്നി. ആരും അല്പനേരം നോക്കിനിന്നുപോകുന്ന ആകർഷണം ആ വിഗ്രഹത്തിനുണ്ടായിരുന്നു.

സന്ന്യാസിയാണെങ്കിലും കാഷായവസ്ത്രമില്ല. കമണ്ഡലുവുമില്ല. ഒരു വെളുത്ത മുണ്ടുടുത്ത് മറ്റൊരു വെള്ള വസ്ത്രംകൊണ്ട് പുതച്ചിരുന്നു. വിശാലമായ നെറ്റിത്തടം. "ഫാലദേശത്തിന് ഇത്രയും വിസ്താരമുള്ള ഒരു പുരുഷനേയും ഇതഃപര്യന്തം ഞാൻ കണ്ടിട്ടില്ല" എന്ന് ജീവചരിത്രകാരനായ പറവൂർ കെ. നാരായണപിള്ള രേഖപ്പെടുത്തിയിട്ടുണ്ട്. ആ നെറ്റിത്തടമാകട്ടെ സദാ ഭസ്മലേപിതമാണ്. നെറ്റിയുടെ ഇരു ഭാഗങ്ങളിലേക്കും പിന്നിലേക്കും അലസമായി ചുരുണ്ടു വളർന്ന് തോൾ കവിഞ്ഞു ചിതറിക്കിടക്കുന്ന തലമുടി. ശൗര്യം വഴിഞ്ഞൊഴുകുന്ന പുരികക്കൊടി. എന്നാൽ കരുണാമയമായ കടാക്ഷവീക്ഷണങ്ങളോടു കൂടിയ നേത്രങ്ങൾ. "വിരാഗതയുടെ ആഗ്നേയവും അതിശീതളവും കൃപാർദ്രവുമായ സാർവ്വഭൗമത്വത്തോടുകൂടി അത്യുജ്ജ്വലമായി മിന്നിത്തിളങ്ങുന്ന നേത്രമണികൾ" എന്നാണ് ചിത്രമെഴുത്ത് കെ.എം. വർഗ്ഗീസ് ആ കണ്ണുകളെ വർണ്ണിച്ചിട്ടുള്ളത്. പ്രഥമ ദർശനത്തിൽ രാജസഭാവം തോന്നുമെങ്കിലും ക്രമേണ പരമസാത്വികത സ്പഷ്ടമാകുന്ന സൗമ്യമായ മുഖപത്മം. "അഗാധാർത്ഥദ്യോതകവും മധുരവുമായ വാക്പീയൂഷധാരകൾ" നെഞ്ച് വിസ്താരമായി ഉയർന്നിട്ടുള്ളതായിരുന്നു. പുറവും അതുപോലെ അല്പം ഉയർന്നതായിരുന്നു. നെഞ്ചോളമല്ല, നാഭീദേശത്തോളം ഞാന്നുകിടക്കുന്ന താടി. ഒത്തപൊക്കവും വണ്ണവും വിഭക്തമായ അംഗങ്ങളും. ആജാനുബാഹുക്കൾ. ചെമപ്പുകലർന്ന

വെളുപ്പുനിറം. കഴുത്തിൽ ചെറുമണികളുള്ള ഒരു രുദ്രാക്ഷമാല. വലതു കൈയിലെ ചൂണ്ടാണി വിരലിൽ ഒരു ഇരുമ്പുമോതിരം. കൈയിൽ ഒരു വിശറി. "ഒക്കെപ്പാടേകൂടി അവാച്യമായ, മഹത്തായ നിഗൂഢശക്തികൾ സംഭരിച്ചിട്ടുള്ള ഒരു ചൈതന്യ ഭണ്ഡാഗാരമാണ് ആ അസാധാരണ പുരുഷൻ."

സ്വാമിതിരുവടികളെ ആദ്യമായിക്കണ്ടപ്പോൾ ഉണ്ടായ അനുഭവം ശ്രീമാൻ ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് ഇങ്ങനെയാണെഴുതിയിട്ടുള്ളത്. "........... ദേവത്വവും മനുഷ്യത്വവും കേവലം അരയിഞ്ചുമാത്രം വ്യത്യാസപ്പെട്ടതാണെന്നു പറയുന്നത് വാസ്തവമാണെങ്കിൽ മനുഷ്യത്വം ഏതാണ്ടതിന്റെ പരിപൂർണ്ണതയിലെത്തിച്ചേർന്ന ഒരു ആർഷപ്രഭാവമാണ് എന്റെ കൺമുന്നിൽ പ്രാദുർഭവിച്ചത്."

പ്രശസ്ത കവിയും സാഹിത്യകാരനുമായിരുന്ന ശ്രീ. സി. എസ്സ്. സുബ്രഹ്മണ്യൻപോറ്റി താൻ കണ്ട ചട്ടമ്പിസ്വാമികളെ ഇങ്ങനെ സ്മരിക്കുന്നു. "ഒത്തശരീരം; ആരെയും ആകർഷിക്കുന്ന രൂപവിശേഷം; ഗംഭീരമെങ്കിലും പ്രസന്നവും സ്നേഹമസൃണവുമായ മുഖഭാവം; മധുരമായ ശബ്ദം; സിദ്ധരാമൻ ബദരീനാഥത്തിലെ ഗുരുപാദരിൽ ദർശിച്ച ആ മഹത്വവൈശിഷ്ട്യം ഞാൻ അദ്ദേഹത്തിൽ ദർശിച്ചു"

## 18

ഇങ്ങനെ വെറും സാമാന്യവേഷമെങ്കിലും ആൾ പുറമേ കാണുന്നതൊന്നുമല്ലെന്ന തോന്നലാണ് അദ്ദേഹത്തെ ദർശിച്ച വർക്കെല്ലാം ഉണ്ടായത്. അതിനു വേറെ ചില കാരണങ്ങളും ഉണ്ടായി. ദീർഘകാലം ചികിത്സകൊണ്ടുപോലും മാറാത്ത കൊടിയ അപസ്മാര ബാധകൾ ഒറ്റദിവസംകൊണ്ടു മാറ്റിയ സംഭവങ്ങൾ; മരുന്നുകളൊന്നും ഫലിക്കാതെ ആസന്നമരണരായിക്കിടന്നിരുന്ന ചിലരെ ഒരൊറ്റമൂലി പ്രയോഗമോ ലഘുചികിത്സയോ കൊണ്ടു സുഖപ്പെടുത്തിയ വാർത്തകൾ; സർപ്പദംശനമേറ്റവരെ സ്വല്പനേരത്തെ മന്ത്രജപത്താൽ വിഷമിറക്കി രക്ഷപ്പെടുത്തിയ അനുഭവങ്ങൾ - ഇവയൊക്കെ നാടെങ്ങും പ്രചരിച്ചു. മിക്കവാറും രാത്രികാലങ്ങളിൽ സഞ്ചരിച്ചിരുന്ന അദ്ദേഹത്തെ പാമ്പുകടിച്ചപ്പോൾ വിഷം ഏറ്റതുമില്ല. കടുവാ മുതലായ ക്രൂരജന്തുക്കൾപോലും സ്വാമിയുടെ മുമ്പിൽ വിനീതദാസരെപ്പോലെ വർത്തിക്കുന്നതും ജനം നേരിൽ കണ്ടു.

"ശാന്തിയെപ്പരത്തുമാ സ്വാമിതൻ മുന്നിൽ ചെന്നാൽ
ശാർദ്ദൂല ഭുജംഗാദി ഹിംസ്രജാതികൾപോലും
ചിക്കെന്നുഭാവം മാറി ശിഷ്യർപോലൊതുക്കത്തിൽ
നില്ക്കയേ പതിവുള്ളൂ, ഹാ തൊഴാം തപോരാശേ!" എന്ന

വരികളിൽ മഹാകവി വള്ളത്തോൾ ഇത് സൂചിപ്പിച്ചിട്ടുണ്ട്.

തിരുവനന്തപുരത്തു 'കല്ലുവീട്' എന്ന ബന്ധുഗൃഹമായിരുന്നു സ്വാമികൾക്കു വിശ്രമത്താവളം. കല്ലുവീട്ടിൽ താമസിച്ചു എന്നു പറയാതെ അവിടമായിരുന്നു വിശ്രമത്താവളം എന്നു പറഞ്ഞതിനു കാരണമുണ്ട്. നിരന്തര സഞ്ചാരമായിരുന്നുവല്ലോ അദ്ദേഹത്തിന്റെ സ്വഭാവം. ഇറങ്ങിപ്പുറപ്പെട്ടാൽ തിരികെ വന്നെങ്കിലുമായി ഇല്ലെങ്കിലുമായി. അനേകദിവസം കഴിഞ്ഞു മടങ്ങിയെത്തി എന്നും വരും. ചിലപ്പോൾ രാത്രിയുടെ നാലാംയാമത്തിലായിരിക്കും ഇറങ്ങിത്തിരിക്കുക. അർദ്ധരാത്രിയായിരിക്കും മടങ്ങിയെത്തുക. കടിക്കാൻ ചെല്ലുന്ന പട്ടികൾ അദ്ദേഹം കൈഞൊടിക്കു

മ്പോൾ വാലാട്ടി കൂടെപ്പോവുകയും വീട്ടിൽ കൊണ്ടുചെന്ന് ചോറുകൊടുത്ത് മടക്കി അയക്കുകയും ചെയ്യുന്ന പതിവും ഉണ്ട്. ഈദൃശ സംഭവങ്ങൾക്കെല്ലാം സാക്ഷിയായ ജനങ്ങൾ അദ്ദേഹത്തെ സാധാരണ മനുഷ്യനല്ലെന്നു കരുതിയതിൽ അത്ഭുതമില്ല. പക്ഷേ അദ്ദേഹമാകട്ടെ എപ്പോഴുമൊരു സാധാരണക്കാരനായേ ഭാവിച്ചിട്ടുള്ളു. ഇതിനെപ്പറ്റി ജീവചരിത്രകാരനായ പി.കെ. പരമേശ്വരൻനായർ പറയുന്നത് കേൾക്കുക: "ചട്ടമ്പിസ്വാമികൾ എന്ന നാമം ഒരു മനുഷ്യാതീതന്റേതായി നാടുമുഴുവൻ പരന്നു. ജനപ്രതിനിധികളുടെയും ഉദ്യോഗസ്ഥമേധാവികളുടെയും ഗൃഹങ്ങളിൽ അദ്ദേഹം സ്വാഗതം ചെയ്യപ്പെട്ടു. അതേസമയംതന്നെ അഗതികളുടേയും അശരണരുടേയും ഉറ്റബന്ധുവുമായിരുന്നു അദ്ദേഹം."

## 19

അശരണർക്കും അഗതികൾക്കും ഈശ്വരൻ മാത്രമേ ബന്ധുവായുള്ളൂ. അതിനാൽ സ്വാമിതിരുവടികളെ സാധാരണക്കാർ ഈശ്വരീയപുരുഷനായി കണ്ടു. ലോകം തിന്മയിൽ നിന്നും നന്മയിലേക്ക് ഉയരുന്നത് സഹസ്രാബ്ദങ്ങൾക്കിടയിൽ മാത്രം കാണാവുന്ന ഇത്തരം മഹാപുരുഷന്മാരിലൂടെയാണെന്നതിന് ചരിത്രത്തിൽ ഉദാഹരണങ്ങൾ വേണ്ടത്രയുണ്ട്. മഹാഗുരുക്കന്മാർക്ക് അവരുടെ ദൗത്യനിർവ്വഹണത്തിന്നായി മഹാന്മാരായ ശിഷ്യന്മാരെയും ലഭിച്ചുകൊള്ളും.

ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാരിൽ ഗൃഹസ്ഥശിഷ്യർ, സന്ന്യാസിശിഷ്യർ എന്നു രണ്ടുതരക്കാരുണ്ട്. വ്യക്തിപരവും കുടുംബപരവും സാമൂഹികവുമായ പ്രശ്നങ്ങളാൽ ക്ലേശിച്ച അനേകംപേർ പരിഹാരംതേടി, ശാന്തിതേടി സ്വാമികളുടെ അടുക്കലെത്തി. ഉചിതങ്ങളായ ഉപദേശങ്ങൾ നൽകിയും വഴികാട്ടിക്കൊടുത്തും അദ്ദേഹം അവരെയെല്ലാം ആ ദുർഘടങ്ങളിൽ നിന്നും രക്ഷിച്ചുപോന്നു. താനൊരു സിദ്ധപുരുഷനാണെന്നുവച്ച് തന്റെ ശിഷ്യരെല്ലാം സന്ന്യാസിമാരായിക്കൊള്ളണമെന്ന് അദ്ദേഹത്തിനില്ലായിരുന്നു. വാസ്തവത്തിൽ ഒരു സാധാരണക്കാരനായല്ലാതെ സന്ന്യാസിയായി അദ്ദേഹവും ഭാവിച്ചിരുന്നില്ലല്ലോ. കാവിയുടുക്കൽ, കമണ്ഡലുവെടുക്കൽ ആദിയായ "ബഹുകൃതവേഷ"ങ്ങളിലൊന്നും അദ്ദേഹം വിശ്വസിച്ചിരുന്നില്ല. "ഗൃഹസ്ഥാശ്രമധർമ്മികളെ ആ മാർഗ്ഗത്തിലൂടെതന്നെ സദാചാരതത്പരരും മുമുക്ഷുക്കളുമാക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം."[1] യോഗചര്യകളെക്കാൾ ജീവിതശുദ്ധിയാണദ്ദേഹം അത്തരം ശിഷ്യർക്കുപദേശിച്ചതും സ്വജീവിതം കൊണ്ടു ദൃഷ്ടാന്തീകരിച്ചതും.

പക്ഷേ സന്ന്യാസിയായിത്തീരേണ്ടവരുടെ കാര്യം അതല്ല. അവരെ ഒറ്റനോട്ടത്തിൽ സ്വാമി തിരിച്ചറിയും, അവർ പിഞ്ചുകുഞ്ഞുങ്ങളാണെങ്കിൽകൂടി. "എള്ളോളം പോന്ന ചെറുവിത്തിന

കത്ത് പടർന്ന് പന്തലിക്കുന്ന പേരാൽ വൃക്ഷം ഒളിഞ്ഞിരിക്കുന്നുവെന്ന് ഒറ്റനോട്ടത്തിൽ ആരും ഓർമ്മിക്കുകയില്ല. ഭാവന ചെയ്യുകയുമില്ല, പക്ഷേ അറിയേണ്ടവർ അറിയും. അവർ ആ മഹാവൃക്ഷത്തെ മനക്കണ്ണിൽ കാണും. അഞ്ചുവയസ്സുകാരനായ ബാലനെക്കണ്ടാലും അവന്റെ ഭാവിയെപ്പറ്റി പ്രവചിക്കാൻ കഴിയുന്ന മഹാത്മാക്കളുണ്ട്. അത്തരത്തിൽപെട്ട ഒരു മഹാത്മാവായിരുന്നു ചട്ടമ്പിസ്വാമികൾ."[2]

ഒരുദാഹരണമിതാ: കൊച്ചിയിലെ പ്രസിദ്ധമായ തറവാടാണ് പൂതാമ്പള്ളി. തന്റെ യാത്രക്കിടയിൽ അവിടെയും ചട്ടമ്പിസ്വാമി വല്ലപ്പോഴും ചെല്ലാറുണ്ടായിരുന്നു. ഒന്നോ രണ്ടോ ദിവസം തങ്ങുകയും പിന്നെ ആരോടും പറയാതെ നാലാംയാമത്തിൽ ഇറങ്ങിപ്പോവുകയും ചെയ്യുന്ന സ്വാമിക്ക് അവിടത്തെ ശൈശവപ്രായം കഴിയാത്ത ബാലകൃഷ്ണനോട് പ്രത്യേക വാത്സല്യമായിരുന്നു. കുട്ടിയെ എടുത്തുലാളിക്കുകയും അതിന്റെ ഭാഷയിൽ എന്തൊക്കെയോ കലപില പറയുകയും ഇരുവരും രസിക്കുകയും ചെയ്യുന്നത് പതിവായി ശ്രദ്ധിച്ച അമ്മ ഒരിക്കൽ ചോദിച്ചു. "എന്താണ് നിങ്ങൾ തമ്മിൽ ഇത്ര സ്വകാര്യം?"

"അതൊക്കെ ഞങ്ങൾ തമ്മിലുള്ള ഏർപ്പാടാണ്. അവന് എല്ലാം മനസ്സിലാകുന്നുണ്ട്." എന്നു സ്വാമി.

സ്വാമി തിരുവടികളുടെ പ്രത്യേക വാത്സല്യത്തിനു പാത്രീഭവിച്ച ആ ശിശുവാണ് പിന്നീട് ഗീതാജ്ഞാനയജ്ഞങ്ങളിലൂടെ ലോകപ്രശസ്തനായ ചിന്മയാനന്ദസ്വാമികൾ ! ഇങ്ങനെയെല്ലാമുള്ള ആ മഹാഗുരുവിന്റെ പ്രഥമ ശിഷ്യനാകാൻ ഭാഗ്യം സിദ്ധിച്ചത് ശ്രീനാരായണഗുരുദേവനാണ്.

---

[1] പി. കെ. പരമേശ്വരൻനായർ [2] പ്രൊഫ. എസ്. ഗുപ്തൻനായർ

## 20

പ്രഥമശിഷ്യൻ ശ്രീനാരായണഗുരുദേവൻ; ദ്വിതീയ ശിഷ്യൻ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ; തൃതീയ ശിഷ്യൻ ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ - ഇവർ മൂവരാണ് ചട്ടമ്പിസ്വാമികളുടെ സന്ന്യാസിശിഷ്യരിൽ പ്രമുഖർ.

മലയാള വർഷം ആയിരത്തിമുപ്പത്തിരണ്ടാമാണ്ട് ചിങ്ങം 11-ാം തീയതി നാലാം ഓണദിവസമായ ചതയം നക്ഷത്രത്തിലാണ് (1856 ആഗസ്റ്റ് 20) ശ്രീനാരായണൻ ജനിച്ചത്. വീട്ടുകാരുടെ നിർബന്ധത്താൽ വിവാഹിതനായി എന്നു വരുത്തി; നിത്യബ്രഹ്മചാരിയായി സന്ന്യാസിയാകാൻ ഉഴറി നടക്കുന്ന കാലം. ഒരു സദ്ഗുരുവിനെ ലഭിക്കണം - അതുമാത്രമായിരുന്നു തീവ്രമായ അഭിലാഷം. അങ്ങനെകഴിയവേ ഒരു ദിവസം ചെമ്പഴന്തി അണിയൂർ ക്ഷേത്രത്തിൽ ചട്ടമ്പിസ്വാമികൾ വന്നു വിശ്രമിക്കുന്നുവെന്ന് അറിയുന്നു. പിന്നെ വൈകിയില്ല. നാണു ആശാൻ അങ്ങോട്ടു ചെന്നു. അണിയൂർ ക്ഷേത്രത്തിൽ അക്കാലത്ത് ഈഴവർക്കു പ്രവേശനമില്ലായിരുന്നു. അതിനാൽ ഇരുവർക്കും പരിചിതനായ കൊടിപ്പറമ്പിൽ നാരായണപിള്ള എന്ന മാന്യൻ ഇടപെട്ടു സ്വാമികളെ പുറത്തേക്കു വരുത്തി. അവിടെവച്ചാണ്, കേരള ചരിത്രത്തിൽ അവിസ്മരണീയമായ ആ സംഗമം, മുപ്പതു വയസ്സുള്ള വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളും ഇരുപത്തേഴുവയസ്സുള്ള നാണു ആശാനും തമ്മിൽ ആദ്യമായി കണ്ടുമുട്ടുന്നത്. കാലം മലയാള വർഷം ആയിരത്തിഅൻപത്തൊമ്പത് (ക്രിസ്തുവർഷം 1883)

കൊടിപ്പറമ്പിൽ നാരായണപിള്ള നാണുവാശാനെ സ്വാമികൾക്കു പരിചയപ്പെടുത്തി; ആഗമനോദ്ദേശ്യവും അറിയിച്ചു. ലോകാചാരമനുസരിച്ച് അങ്ങനെയൊക്കെവേണമല്ലോ. ഗുരുശിഷ്യബന്ധം വാസ്തവത്തിൽ പൂർവജന്മത്തിന്റെ തുടർച്ചയാകുന്നു. അതിനാൽ പ്രഥമദർശനത്തിൽതന്നെ സന്ന്യാസത്തിന് ഉത്തമാധികാരിയാണ് തന്റെ മുന്നിൽ നിൽക്കുന്നതെന്ന് സ്വാമികൾക്കും

താൻ തേടിവന്ന സദ്ഗുരുവാണ് തിരുവടികൾ എന്നു നാണു വിനും ബോദ്ധ്യം വന്നിട്ടുണ്ടാവണം. ആ പ്രഥമശിഷ്യനെ അന്നു മുതൽ വാത്സല്യപൂർവ്വം 'നാണൻ' എന്നാണു സ്വാമികൾ വിളിച്ചത്. ശിഷ്യനാകട്ടെ ഗുരുചരണപരിചരണത്തിൽ ജാഗരൂകനായും കഴിഞ്ഞു. അങ്ങനെ അഞ്ചുകൊല്ലം സ്വാമികൾ ശിഷ്യനെ തന്റെ സന്തതസഹചാരിയാക്കി. ഇതിനിടയിൽ 'ബാലാസുബ്രഹ്മണ്യമന്ത്രം' എന്ന ചതുർദ്ദശാക്ഷരീ മന്ത്രം ഉപദേശിച്ചു. യോഗവിദ്യകൾ അഭ്യസിപ്പിച്ചു; ഖേചരീമുദ്ര ശീലിപ്പിച്ചു. ഇതെല്ലാം പുറത്തറിഞ്ഞിടത്തോളം കാര്യങ്ങൾ. സകലകലാവല്ലഭനും യോഗാരൂഢനുമായ ഗുരു. ആരുരുക്ഷുവായ ശിഷ്യൻ. ആ സന്തതസഹചാരകാലത്തിൽ അറിവിന്റെ ഏതേതു ലോകങ്ങളിൽ അവർ അടനം ചെയ്തിരിക്കില്ല! വർഷങ്ങൾക്കുശേഷം, അതായത് മലയാള വർഷം ആയിരത്തിഎഴുപത്തിമൂന്ന് മീനമാസം 16-ാം തീയതി ബുധനാഴ്ച പ്രഭാതത്തിൽ ദ്വിതീയശിഷ്യനായ ശ്രീ തീർത്ഥപാദ സ്വാമികൾക്ക് 'ബാലാസുബ്രഹ്മണ്യമന്ത്രം' ഉപദേശിച്ച നേരത്ത് "ഇതു നമ്മുടെ പരമ്പരയിലെ ഏറ്റവും രഹസ്യവും പ്രാധാന്യമേറിയതുമായ ഒരു സിദ്ധമന്ത്രമാണ്. ഞാൻ ഇത് അധികമാളുകൾക്കുപദേശിച്ചിട്ടില്ല. ആദ്യം നാണന് ഇതുപദേശിച്ചുകൊടുത്തു. അയാളിൽ അതു വളരെ ഫലിച്ചു" എന്നു സ്വാമിതിരുവടികൾതന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. ശ്രീനാരായണഗുരുവും സ്വന്തം വാക്യങ്ങളിൽ ശ്രീ ചട്ടമ്പിസ്വാമികളുമായി തനിക്കുള്ള ബന്ധമെന്തെന്ന് സ്പഷ്ടമാക്കിയിട്ടുണ്ട്. 'നവമഞ്ജരി' എന്ന ആദ്യകാല കൃതിയിൽ

"ശിശുനാമഗുരോരാജ്ഞാം
കരോമി ശിരസാവഹൻ
നവമഞ്ജരികാം ശുദ്ധീ-
കർത്തുമർഹന്തി കോവിദഃ"

എന്നിങ്ങനെ ശിശുനാമശബ്ദംകൊണ്ട് സാദരം പരാമർശിച്ചിരിക്കുന്നു. അങ്ങനെ 1883 ൽ ഒരു ശുഭമുഹൂർത്തത്തിൽ ആരംഭിച്ച പാവനമായ ഈ ഗുരുശിഷ്യബന്ധം ഗുരുവിന്റെ മഹാസമാധിപര്യന്തമുള്ള നാല്പത്തിയൊന്നു വർഷവും അഭംഗുരം തുടർന്നു.

## 21

"ഗുരു ആരാണ്? പരമജ്ഞാനം നേടിയ ആൾ; ശിഷ്യരുടെ നന്മയ്ക്കുവേണ്ടി സദാ യത്നിക്കുന്ന ആൾ." ജഗദ്ഗുരു ശങ്കര ഭഗവൽപാദരുടെ വാക്കുകളാണിവ.* വിദ്യാധിരാജനും സ്വശി ഷ്യന്റെ വളർച്ചയിൽ സദാ ശ്രദ്ധാലുവായിരുന്നു. അതിനാൽ യോഗവിദ്യയിൽ അല്പകാലമാണെങ്കിലും തന്റെ ഗുരുവായിരുന്ന തൈക്കാട്ടയ്യാവിന്റെയടുക്കൽ സ്വാമികൾ ശ്രീനാരായണനെയും കൊണ്ടുപോയി. പക്ഷേ അവിടെ അധികകാലം അവർക്കു തുട രാനായില്ല. അതിനൊരു കാരണമുണ്ടായി.

ചില പച്ചില മരുന്നുകൾ പ്രയോഗിച്ച് ചെമ്പിനെ സ്വർണ്ണ മാക്കാം എന്നു വിശ്വസിക്കുന്നവരുണ്ട്. രസവാദം (Alkemi) എന്നാണ് ആ വിദ്യയ്ക്കു പേർ. ഇത് ഒരിക്കലും നടക്കുന്ന കാര്യ മല്ലെന്നതാണ് സത്യം. പക്ഷേ തയ്ക്കാട്ടയ്യാവ് അതിൽ ഉറച്ചു വിശ്വ സിച്ചിരുന്നു. ചട്ടമ്പിസ്വാമിയും ശ്രീനാരായണനും അവിടെ ചെല്ലു മ്പോഴെല്ലാം ഈ ആവശ്യത്തിനായി മഹാദാനപുരത്തു ചെന്ന് കറുത്തപൂവുള്ള കയ്യോന്നി മുതലായ പച്ചിലകൾ ശേഖരിച്ചു കൊണ്ടു കൊടുക്കണമെന്ന് അദ്ദേഹം ആവശ്യപ്പെടുമായിരുന്നു. നിർബന്ധം സഹിക്കവയ്യാതായപ്പോൾ രണ്ടുപേരുംകൂടി ആലോ ചിച്ച് ചട്ടമ്പിസ്വാമികൾ തങ്ങിയിരുന്ന കല്ലുവീട്ടിൽ നിന്നും ഒരു പവൻ ചോദിച്ചുവാങ്ങി. പിറ്റേന്ന് അതുംകൊണ്ട് അയ്യാസ്വാമി യെക്കാണാൻ ചെന്നപ്പോൾ അദ്ദേഹം വീണ്ടും പഴയ പാട്ടു തുട ങ്ങി. "ആ മരുന്ന് എന്തിനാണു സ്വാമീ? സ്വർണ്ണമുണ്ടാക്കാനല്ലേ?" ചട്ടമ്പിസ്വാമി ചോദിച്ചു. തന്നെ എന്നദ്ദേഹം പറഞ്ഞപ്പോൾ അതി ന് ഈ ബുദ്ധിമുട്ടൊന്നും വേണ്ടെന്നും സ്വർണ്ണം തന്നെ തന്നേക്കാ മെന്നും പറഞ്ഞുകൊണ്ടു ചട്ടമ്പിസ്വാമികൾ സ്വർണ്ണം അദ്ദേഹ ത്തിന്റെ മുമ്പിൽ വച്ചു. അപ്പോൾത്തന്നെ ഇരുവരും അവിടം വിട്ടി റങ്ങുകയും ചെയ്തു.

സാധാരണക്കാരായ ലൗകികരെ ഏറ്റവും ആകർഷിക്കുന്ന വസ്തുവാണ് സ്വർണ്ണം. പക്ഷേ ജ്ഞാനികളായ സന്ന്യാസിമാരെ

അതാകർഷിക്കില്ല. അതുകൊണ്ട് അവരെ "സമലോഷ്ടാശ്മകാഞ്ചനന്മാ"രെന്നു പറയും. മൺകട്ടയും കല്ലും സ്വർണ്ണക്കട്ടയും ഒരുപോലെ കാണുന്നവർ എന്നർത്ഥം. ആ നിലയിൽ അന്നുതന്നെ ഉയർന്നു കഴിഞ്ഞവരായിരുന്നു ഈ ഗുരുശിഷ്യന്മാർ എന്നാണല്ലോ പ്രസ്തുത സംഭവം കാണിക്കുന്നത്.

* കോ ഗുരുരധിഗതതത്വഃ ശിഷ്യഹിതായോദ്യതഃ സതതം.

## 22

ഗുരു, ശിഷ്യൻ, വിദ്യ ഇതാണു വിദ്യാത്രയം. ഗുരു വിദ്യയെ ശിഷ്യനിലേയ്ക്ക് പകരുന്നു. അങ്ങനെ ശിഷ്യൻ ഗുരുവാകുന്നു. അയാൾ ആ വിദ്യയെ അടുത്ത ശിഷ്യനിലേയ്ക്ക് - ഇങ്ങനെയാണ് തലമുറകളിലൂടെ വിദ്യ നിലനിന്നുപോരുന്നത്.

"ബാലാസുബ്രഹ്മണ്യമന്ത്രം" എന്നറിയപ്പെടുന്ന ചതുർദ്ദശാക്ഷരീമന്ത്രം ചട്ടമ്പിസ്വാമികളിൽ നിന്ന് ലഭിച്ചതിനുശേഷമാണ് നാരായണഗുരുസ്വാമികളുടെ യഥാർത്ഥയോഗസിദ്ധി ഉപലബ്ധമായതെന്നത്രേ സൂക്ഷ്മജ്ഞന്മാർ പറയുന്നത്."* അങ്ങനെ അവർ കുറേക്കാലത്തേയ്ക്കു മിക്കവാറും ഒന്നിച്ചു നടന്നു. ചട്ടമ്പിസ്വാമിയുടെ അപാരജ്ഞാനത്താൽ നാരായണഗുരു കൂടുതൽ കൂടുതൽ അവിടേയ്ക്ക് ആകൃഷ്ടനായിക്കൊണ്ടിരുന്നു. അദ്ധ്യാത്മവിഷയങ്ങളെ ഉത്തമ കവിതകളാക്കുന്നതിൽ ശ്രീനാരായണനുള്ള കഴിവിൽ ചട്ടമ്പിസ്വാമിയ്ക്കും വലിയ മതിപ്പുതോന്നി. തികഞ്ഞ ഒരു സാധകനായിരുന്നതുകൊണ്ട് അല്പകാലത്തിനിടയിൽ നാരായണഗുരു യോഗജ്ഞാനവിഷയങ്ങളിൽ പ്രാവീണ്യം നേടി. ഇരുവരും തെക്കൻനാടുകളിൽ ചുറ്റിനടന്നു. ആൾത്തിരക്കുള്ള നഗരങ്ങളല്ല, ഏകാന്തവിജനങ്ങളായ ഗ്രാമങ്ങളും വനപ്രദേശങ്ങളുമാണ് അക്കാലത്ത് അവർ ഇഷ്ടപ്പെട്ടിരുന്നത്. എങ്ങും ആത്മസാക്ഷാത്കാരമനുഭവിച്ച് തപോനിഷ്ഠമായ, ധന്യമായ ജീവിതമാസ്വദിച്ചു ചരിച്ചിരുന്ന അവരെ സംബന്ധിച്ച് വന്യമൃഗങ്ങൾ ബന്ധുക്കളാണല്ലോ. ഇക്കാലത്താണ് ചട്ടമ്പിസ്വാമികൾ ശിഷ്യനുമൊത്ത് ഒരിക്കൽകൂടി മരുത്വാമല സന്ദർശിക്കുന്നത്.

നെയ്യാറ്റിൻകരയിലും അരുവിപ്പുറത്തും അവർ തങ്ങി. നല്ല വേനൽക്കാലത്ത് നിറഞ്ഞൊഴുകുന്ന നെയ്യാറിന്റെ സാന്നിദ്ധ്യം ആശ്വാസമായി. ആറ്റിൻതീരത്തുള്ള അരുവിപ്പുറംഗ്രാമം അവർക്കിഷ്ടമായി. ഏകാന്തധ്യാനത്തിന് അവിടെ ഒരു സ്ഥാനം അവർ കണ്ടെത്തി. ആ പ്രദേശത്ത് കുറേക്കാലം യോഗാനുഷ്ഠാനങ്ങ

ളിൽ മുഴുകിക്കഴിഞ്ഞു. ചുറ്റിനുമുള്ള താണജാതിക്കാർ ആദര പൂർവ്വം കൊണ്ടുകൊടുത്തിരുന്ന ആഹാരം കഴിച്ചു.

മലയാളവർഷം 1063 ൽ ആദ്യമായി ശ്രീനാരായണഗുരു അരുവിപ്പുറത്തു ശിവലിംഗപ്രതിഷ്ഠ നടത്തി. ഗുരുവും ശിഷ്യനും പലപ്പോഴും വിശ്രമിക്കാറുള്ള സ്ഥാനത്തായിരുന്നു ഇത്. ക്ഷേത്ര നിർമ്മാണത്തിനു സ്ഥാനം നിർണ്ണയിച്ചതും തന്ത്രശാസ്ത്രത്തിലും ക്ഷേത്രവാസ്തു സംബന്ധമായും അവശ്യംവേണ്ട കാര്യങ്ങൾ ഗുരുദേവനു പറഞ്ഞുകൊടുത്തതും ചട്ടമ്പിസ്വാമികളാണെന്ന വസ്തുത തനിക്കു നേരിട്ടറിയാമെന്ന് രണ്ടുപേരിലും ഭക്തിവിശ്വാസങ്ങളുണ്ടായിരുന്ന ശ്രീമാൻ ഏറത്തുകൃഷ്ണനാശാൻ രേഖപ്പെടുത്തിയിട്ടുണ്ട്. "നമുക്ക് ഗുരു ഉപദേശം നൽകിയ സ്ഥാനത്ത് ഗുരുവിനെ ശിവനായി സങ്കല്പിച്ച് നാം ശിവപ്രതിഷ്ഠ നടത്തി" എന്ന് ശ്രീനാരായണഗുരുതന്നെ അരുളി ചെയ്തിട്ടുള്ളതും പ്രസിദ്ധമാണല്ലോ.

ഇങ്ങനെ നോക്കുമ്പോൾ അരുവിപ്പുറം ശിവപ്രതിഷ്ഠ രണ്ടു വിധത്തിൽ ഗുരുപ്രതിഷ്ഠയാണ് - ഗുരു പ്രതിഷ്ഠിച്ചതിനാലും സ്വന്തം ഗുരുവിനെ ശിവനായി കല്പിച്ച് പ്രതിഷ്ഠിച്ചതിനാലും.

---

* പി. കെ. പരമേശ്വരൻ നായർ

## 23

ഏതൊരാൾക്കും ഏതൊരു സംശയനിവൃത്തിക്കും സമീപിക്കാവുന്ന മഹാഗുരുവെന്നനിലയിൽ, മഹാസിദ്ധനെന്ന നിലയിൽ, ശ്രീവിദ്യാധിരാജ സ്വാമികളുടെ പ്രശസ്തി കേരളമാകെ പരന്നു. ക്രമേണ സ്വാമികളുടെ സഞ്ചാരം വടക്കൻ പ്രദേശങ്ങളിലോട്ടായി. മ. വ. 1069 മാണ്ട് (ക്രി. വ. 1893) മൂവാറ്റുപുഴയിൽ തൈലോത്തു നാരായണപിള്ളയുടെ വീട്ടിൽ സ്വാമികൾ വിശ്രമിക്കുന്നകാലം. അക്കാലത്താണ് ആ സംഭവമുണ്ടായത് - ദ്വിതീയ ശിഷ്യസമാഗമം.

മൂവാറ്റുപുഴയിൽ മാറാടി ഗ്രാമത്തിലുള്ള വാളാനിക്കാട്ടു തറവാട് വിഷവൈദ്യം, മർമ്മം, ജ്യോതിഷം എന്നിവയിൽ പ്രശസ്തമായിരുന്നു. അവിടെ മ. വ. 1047 എടവം 13 ന് (ക്രി. വ. 1871) പിറന്ന കൊച്ചുനീലകണ്ഠപ്പിള്ളയ്ക്ക് അന്നു പ്രായം ഇരുപത്തിരണ്ട്. ഇതിനകം തറവാട്ടിലെ പാരമ്പര്യവിദ്യകളെല്ലാം അഭ്യസിക്കുകയും പുറമേ വ്യാകരണം, തർക്കം, ന്യായം മുതലായവയിൽ പാണ്ഡിത്യമാർജ്ജിക്കുകയും ചില മന്ത്രങ്ങളിൽ സിദ്ധി വരുത്തുകയും ചെയ്തിരുന്നു. പുറപ്പെട്ടുപോയവരെ മന്ത്രശക്തി കൊണ്ടു തിരികെ വരുത്തുക, കടിച്ച പാമ്പിനെ വരുത്തി വിഷമിറക്കുക മുതലായ അത്ഭുത കർമ്മങ്ങൾ ഈ പ്രായത്തിനുള്ളിൽത്തന്നെ ചെയ്ത് നാട്ടിൽ അംഗീകാരവുമുണ്ട്. എങ്കിലും താൻ വശമാക്കിയ വിദ്യകളിൽ വല്ലഭത്വം കൈവരിക്കാൻ അവിശ്രാന്തം യത്നിക്കുന്ന പ്രകൃതക്കാരനായിരുന്നു. അങ്ങനെ വിഷവൈദ്യത്തിൽ ഉപരിപഠനം ലക്ഷ്യമിട്ടാണു കൊച്ചുനീലകണ്ഠപ്പിള്ള സ്വാമിതിരുവടികളെക്കാണാൻ തൈലോത്തു ഭവനത്തിൽ എത്തിയത്. നീലകണ്ഠന്റെ സംശയങ്ങൾക്കെല്ലാം ശാസ്ത്രസമ്മതമായ സമാധാനം തിരുവടികളിൽനിന്നും ലഭിച്ചു. വിഷവൈദ്യത്തിൽപോലും സ്വാമികൾക്കുണ്ടായിരുന്ന അപാരജ്ഞാനം നീലകണ്ഠനെ അത്ഭുതപരതന്ത്രനാക്കി. കേട്ടറിവുമാത്രമേ ഉണ്ടായിരുന്നുള്ളൂവല്ലോ. നേരിൽകണ്ടു സംസാരിച്ചപ്പോ

ഴാകട്ടെ ബഹുമാനം ശതഗുണീഭവിച്ചു. ജിജ്ഞാസുവായ ആ യുവാവ് ചോദ്യങ്ങൾ തുടരവേ ആ മുഖത്തു സൂക്ഷിച്ചുനോക്കിക്കൊണ്ട് സ്വാമി പറഞ്ഞു: "സർപ്പവിഷം എത്രയോ നിസ്സാരം. അതു നിസ്സാരമായി പരിഹരിക്കുകയും ചെയ്യാം. അതുസാരമില്ല. എന്നാൽ പരിഹരിക്കാൻ പ്രയാസമുള്ള മറ്റൊരു വിഷമുണ്ട്. സംസാരവിഷം. അതു പരിഹരിക്കാനുള്ള മന്ത്രങ്ങളാണ് പഠിക്കേണ്ടത്."

അശ്രുതപൂർവ്വമായ ഈ വാക്കുകൾ പ്രായത്തിലുപരി പക്വമതിയായ കൊച്ചുനീലകണ്ഠപ്പിള്ളയുടെ മനസ്സിൽ ആഴ്ന്നിറങ്ങി. അതോടെ സദാപി സ്വാമിയുടെ സാമീപ്യമാഗ്രഹിച്ച് അവിടത്തെ നിത്യസന്ദർശകനുമായി. ഒരു ധന്യമുഹൂർത്തത്തിൽ അവിടുന്നു കനിഞ്ഞ് ആ യുവകർണ്ണങ്ങളിൽ മന്ത്രോപദേശം നൽകുകയും അങ്ങനെ കൊച്ചുനീലകണ്ഠപ്പിള്ള നീലകണ്ഠതീർത്ഥപാദസ്വാമികളാവുകയും ചെയ്തു.

ഒരിക്കൽ തീർത്ഥപാദരുടെ ജ്യേഷ്ഠസഹോദരനു സർപ്പദംശമേറ്റു. തറവാട്ടിലെ മറ്റു വിഷഹാരികളെല്ലാം ശ്രമിച്ചിട്ടും വിഷമിറങ്ങിയില്ല. ഒടുവിൽ സ്വാമികൾതന്നെ അതിനു മുതിർന്നു. ഒരു പ്രത്യേക കർമ്മത്തിന്റെ ഫലമായി ദഷ്ടൻ രക്ഷപ്പെട്ടു; പക്ഷേ കടിച്ച സർപ്പം ചത്തുപോയി. അതു കണ്ടപ്പോൾ സ്വാമികൾ മേലിൽ താൻ ആ കർമ്മം ചെയ്യില്ലെന്നു പ്രതിജ്ഞ ചെയ്തു.

സംസ്കൃതം, തമിഴ്, മലയാളം എന്നീ ഭാഷകളിൽ പണ്ഡിതനായ സ്വാമികൾക്ക് കന്നടം, ഹിന്ദി, ബംഗാളി തുടങ്ങിയ ഭാഷകളും അറിയാമായിരുന്നു. ഗ്രന്ഥപാരായണത്തിൽ ഇത്രയും താല്പര്യമുള്ള വിദ്വാന്മാർ വിരളമായേ കാണൂ. വൈദ്യശാസ്ത്രമുൾപ്പെടെ നാനാവിഷയങ്ങളിൽ അപാരപാണ്ഡിത്യം, കവിത്വവൈഭവം, ഉത്തമഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണം മുതലായവയിലൂടെ നീലകണ്ഠതീർത്ഥരുടെ ഖ്യാതി നാടെങ്ങുമെത്തി. സംസ്കൃതകൃതികൾ ജർമ്മനി തുടങ്ങിയ വിദേശങ്ങളിലും ശ്ലാഘിക്കപ്പെട്ടു. "യോഗവേദാന്താദികളിലുള്ള അഗാധജ്ഞാനം കൊണ്ടാ

യാലും കാവ്യശാസ്ത്രാദികളിലുള്ള നിപുണത കൊണ്ടായാലും അദ്ദേഹത്തെ ജയിക്കാൻ അന്നു കേരളത്തിലെന്നല്ല ഇന്ത്യയിൽത്തന്നെയും അധികമാരുമുണ്ടായിരുന്നില്ല..... ഈ പ്രഗത്ഭ പുരുഷൻ ചട്ടമ്പിസ്വാമികളുടെ മുമ്പിൽ വിധേയനായ ഒരു ബാലനെപ്പോലെയാണു പെരുമാറിവന്നത്."* അതിവിനയവും അമിത ഗുരുഭക്തിയും ശ്രദ്ധയും യോഗചര്യയിലധിഷ്ഠിതമായ ജീവിതവുംകൊണ്ട് ആ അപൂർവ്വ വ്യക്തിത്വത്തിന് നാൾക്കുനാൾ തിളക്കമേറിക്കൊണ്ടിരുന്നു. വിശിഷ്ടവ്യക്തികൾ അനേകർ സ്വാമിജിയുടെ ശിഷ്യത്വം സ്വീകരിച്ചു.

ഒരിക്കൽ ഗുരുവായ ചട്ടമ്പിസ്വാമിയുടെ ജീവചരിത്രമെഴുതാൻ ആരോ ആവശ്യപ്പെട്ടപ്പോൾ "അഹോ! പരബ്രഹ്മത്തിന്റെ ജീവചരിത്രം രചിക്കുകയോ? അതെങ്ങനെ സാധിക്കും?" എന്നു പറഞ്ഞു പിന്മാറിക്കളഞ്ഞുവത്രെ സർവ്വശാസ്ത്രപാരംഗതനായ ആ വിദ്വൽസന്ന്യാസി!

---

* പി. കെ. പരമേശ്വരൻ നായർ

## 24

ഗുരു സാക്ഷാൽ പരബ്രഹ്മമാണെന്നാകുന്നു ഭാരതീയ സങ്കല്പം. ഈശ്വരനെ എന്നപോലെ ഗുരുവിനെയും നാം അന്വേഷിച്ചു കണ്ടെത്തണം. അങ്ങനെ കണ്ടെത്തി ധന്യരായിത്തീർന്ന രണ്ടു മഹാന്മാരെപ്പറ്റി നാം അറിഞ്ഞു. ഗുരു അന്വേഷിച്ചു കണ്ടെത്തി അനുഗ്രഹം ചൊരിയുന്ന ശിഷ്യന്മാരും ഇല്ലാതില്ല. അത്തരം അപൂർവ്വ ഭാഗ്യശാലികളിൽ ഒരാളാണ് ചട്ടമ്പിസ്വാമിയുടെ തൃതീയശിഷ്യൻ തീർത്ഥപാദപരമഹംസസ്വാമികൾ.

വടക്കൻപറവൂർ വടക്കേക്കരയിൽ മഠത്തിൽ എന്ന പ്രഭുകുടുംബത്തിൽ മ. വ. 1057 മാണ്ട് തുലാം 4 ന് (1881 ഒക്ടോബർ 19) പൂരം നാളിൽ പിറന്ന നാണുക്കുറുപ്പായിരുന്നു അത്. ചേന്നമംഗലത്ത് രാമുണ്ണിഇളയതിന്റെ അടുക്കൽ സംസ്കൃതം പഠിക്കാൻ ചെന്നുകൊണ്ടിരുന്ന ബാല്യകാലം. ചട്ടമ്പിസ്വാമികളുടെ ആരാധകനും ധർമ്മനിഷ്ഠനുമായ കൊച്ചിവേലുപ്പിള്ള എന്ന പ്രശസ്ത അഭിഭാഷകനുമായി ആ പതിനാറുകാരന് പരിചയം വന്നു. സഹൃദയനായ വേലുപ്പിള്ളയുടെ വീട്ടിൽ ഇടയ്ക്കിടെ അവർ ഒത്തുചേരുകയും സാഹിത്യാദിവിഷയങ്ങൾ സംസാരിച്ചിരിക്കുകയും പതിവായി. ഒരു ദിവസത്തെ ചർച്ചയിൽ ചട്ടമ്പിസ്വാമികളുടെ കാര്യം വേലുപ്പിള്ള പറഞ്ഞാണ് ആദ്യമായി കുറുപ്പു കേൾക്കുന്നത്. സംഭാഷണം നീളുന്ന ദിവസങ്ങളിൽ നാണുക്കുറുപ്പ് രാത്രി അവിടെത്തങ്ങും. അങ്ങനെ ഒരുനാൾ അർദ്ധരാത്രിയായി, ഉറങ്ങാൻ കിടന്നപ്പോൾ. വരാന്തയിൽ സോഫയിൽ ഉറങ്ങുകയായിരുന്ന നാണുക്കുറുപ്പ് കണ്ണിൽ വെളിച്ചമടിച്ചതായിതോന്നി ഉണർന്നു. ഒരു റാന്തൽവിളക്കു പിടിച്ച് മുന്നിൽ ഒരാൾ. ശുഭ്രമായ മന്മൽ മുണ്ടുടുത്ത് മറ്റൊരു വെള്ളവസ്ത്രം പുതച്ച് വിശാലമായ നെറ്റിത്തടം മുഴുവൻ തീരുനീറണിഞ്ഞ താടിക്കാരനായ ഒരു മദ്ധ്യവയസ്കൻ പിന്നിലും. റാന്തൽ പിടിച്ചിരിക്കുന്ന ആളിന് വിധേയഭാവം. പിന്നിലെ പുരുഷനോ കരുണാ

പൂർവ്വം തന്നെത്തന്നെ വീക്ഷിക്കുന്നു. അലംഘ്യമായ ഏതോ അന്തശ്ചോദനയാലെന്നപോലെ ഞെട്ടിയെണീറ്റു നാണുക്കുറുപ്പ് ആ പാദങ്ങളിൽ സാഷ്ടാംഗനമസ്ക്കാരം ചെയ്തു.

വീണുനമിക്കുന്ന ബാലനെ പിടിച്ചെണീല്പിച്ചു മാറോടണച്ചാശ്ലേഷിച്ചിട്ട് മദ്ധ്യവയസ്കൻ ചോദിച്ചു. "അപ്പനെ നീ എന്നെ അറിയുമോ?"

"അറിയും." എന്നു പയ്യൻ

"നീ എന്നെ കണ്ടിട്ടുണ്ടോ ?"

"ഇല്ല, കണ്ടിട്ടില്ല."

"കാണാത്ത നിനക്ക് എന്നെ എങ്ങിനെ അറിയാം?"

"കേട്ടറിയാം."

"എന്നാൽ ഞാനാരാണെന്നു പറയൂ?

പയ്യൻ അല്പം ലജ്ജയോടെ പറഞ്ഞു:

"ചട്ടമ്പിസ്വാമികൾ"

"എന്നെപ്പറ്റി കേട്ടിട്ടുള്ളത് എന്തൊക്കെയാണ്?"

അല്പമൊന്നു മടിച്ചിട്ട് ധൈര്യമവലംബിച്ചു പയ്യൻ പറഞ്ഞു.

"വലിയ പണ്ഢിതനാണെന്നും കുടലുവെളിയിലിറക്കി കഴുകുമെന്നും ചോകോന്മാരെ തൊട്ടുണ്ണുമെന്നും ഒക്കെ പലരും പറഞ്ഞുകേട്ടിട്ടുണ്ട്."

ഇതുകേട്ടു പൊട്ടിച്ചിരിച്ചുകൊണ്ട് ആ മഹാത്മാവു പറഞ്ഞു.

"അപ്പനേ, ഞാൻ കുടലിറക്കാറില്ല. കുടലിറക്കിയാൽ ചത്തുപോകില്ലേ? ഞാൻ ചോവന്മാരെ തൊടാതെ തന്നെയാണ് അവരുടെ ചോറുവാങ്ങി ഉണ്ണുന്നത്. അവരും മറ്റുള്ളവരെപ്പോലെ മനുഷ്യരല്ലേ? ശുചിത്വമുണ്ടെങ്കിൽ ആർക്ക് ആരുടെ ചോറ് ഉണ്ണാൻ പാടില്ല?"

തുടർന്ന് ബാലന്റെ വിദ്യാഭ്യാസത്തെപ്പറ്റിയും മറ്റും അന്വേഷിച്ചറിഞ്ഞ സ്വാമിതിരുവടികൾ ആ രാത്രി വളരെ വൈകുവോളം

എല്ലാപേരോടുമായി സംസാരിച്ചിരുന്നു. കാളിദാസകൃതികളായിരുന്നു വിഷയം. ഇടയ്ക്ക് ബാലന്റെ നേർക്ക് തിരിഞ്ഞ് "എന്നോടൊന്നിച്ചു പോരാമോ?" എന്നു ചോദിച്ചു.

"ഇതാ, ഒന്നിച്ചു പോന്നിരിക്കുന്നല്ലോ" നാണുക്കുറുപ്പ് പോകാൻ തയ്യാറായി. അപ്പോൾ സ്വാമികൾ പറഞ്ഞു:

"ആകട്ടെ, കുറേക്കൂടി പഠിച്ചിട്ടുവേണം ഒന്നിച്ചു സഞ്ചരിക്കുവാൻ. അതുകൊണ്ട് ഇപ്പോൾ പഠിക്കുന്നിടത്ത് കുറേനാൾകൂടി പഠിക്കുകതന്നെ. പിന്നെ ഞാൻ കൊണ്ടുപൊയ്ക്കൊള്ളാം."

പിറ്റേന്നാൾ 1073 മേടമാസം 16-ാം തീയതി ബുധനാഴ്ച വെളുത്തപക്ഷത്തിലെ ഷഷ്ഠി ദിവസമായിരുന്നു. പ്രഭാതത്തിൽ കുളിയും ജപവും കഴിഞ്ഞെത്തിയ നാണുക്കുറുപ്പിന് ചട്ടമ്പി സ്വാമി വാത്സല്യപൂർവ്വം ഒരു സിദ്ധമന്ത്രം ഉപദേശിച്ചുകൊടുത്തു. ഇതേപ്പറ്റി പില്ക്കാലത്തു പരമഹംസസ്വാമികൾ ഒരു സ്നേഹിതനയച്ച കത്തിൽ ഇങ്ങിനെ എഴുതിയിട്ടുണ്ട്. "............... അതിനു മുമ്പൊരിക്കലും ദർശിച്ചിട്ടില്ലെങ്കിലും, അദ്ദേഹത്തിന്റെ അന്നത്തെ വേഷത്തിൽ ഞാൻ സ്വാമിത്വമായി കരുതിയിരുന്ന യാതൊന്നും തന്നെ കണ്ടിരുന്നില്ലെങ്കിലും, എനിക്ക് അദ്ദേഹം മഹാത്മാവായ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളാണെന്ന് തോന്നിപ്പോയി. അദ്ദേഹത്തിന് എന്നോടും പെട്ടെന്നൊരു വാത്സല്യഭാവമുണ്ടായി. ഞാൻ അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ അത്യന്തം വിനീതനും വിധേയനുമായിത്തീർന്നു. ഗുരുശിഷ്യനെയും ശിഷ്യൻ ഗുരുവിനെയും അറിഞ്ഞുകഴിഞ്ഞു. പശു കിടാവിനെയും കിടാവ് പശുവിനെയും അറിയുന്നല്ലോ. എന്റെ ജീവിതഭാരം അഥവാ സംസ്കാരഭാരം അദ്ദേഹത്തിൽ സമർപ്പിതമായി. ഞാൻ സമർപ്പിച്ചതോ അദ്ദേഹം തേടിപ്പിടിച്ചതോ അല്ല .... എന്നാൽ അത് യഥാർത്ഥമായ സമർപ്പണം ആയിരുന്നു. ശ്രീ ഭഗവാൻ ആ മഹാത്മാവിൽ കൂടിയാണ് എന്നെ സംസ്കരിക്കാൻ സന്നദ്ധനായത്."

ഗുരുവിനോട് അതിയായ ഭക്ത്യാദരങ്ങളുള്ള ശിഷ്യനായിരുന്നു തീർത്ഥപാദപരമഹംസസ്വാമികൾ. "തീർത്ഥനെക്കണ്ടാൽ

ഞാൻ നല്ലസ്ഥലത്തേയ്ക്ക് മാറിനില്ക്കും" എന്ന് ചട്ടമ്പിസ്വാമികൾ പറയാറുണ്ടായിരുന്നു. ചെളിയായാലും വെള്ളമായാലും കല്ലായാലും മുള്ളായാലും അവിടെ സാഷ്ടാംഗം വീണുകളയും എന്നതാണുകാരണം. പുരാതനകാലംമുതൽ നിലനിന്നുവന്ന ശൈവവും വൈദികവുമായ സന്ന്യാസ സമ്പ്രദായങ്ങളെ ഏകോപിപ്പിച്ചു ചട്ടമ്പിസ്വാമികൾ സമാരംഭിച്ച തീർത്ഥപാദസമ്പ്രദായത്തിനു പ്രചാരം നൽകിയത് തീർത്ഥപാദപരമഹംസസ്വാമികളാണ്. സ്വന്തം ഗുരുദൈവതങ്ങളുടെ ആദർശങ്ങളും സന്ദേശങ്ങളും നാടാകെ പ്രചരിപ്പിക്കാനദ്ദേഹം അനവരതം യത്നിച്ചു. സാമൂഹിക രംഗങ്ങളിൽ വിശേഷിച്ചും.

## 25

ഏറ്റുമാനൂരമ്പലത്തിൽ ഉത്സവകാലം. മുണ്ടേമ്പിള്ളി കൃഷ്ണമാരാർ എന്ന പ്രസിദ്ധനായ ചെണ്ടക്കാരന്റെ നേതൃത്വത്തിലുള്ള പാണ്ടിമേളമാണ് അന്നത്തെ ആകർഷകമായ ഇനം. മേളം തുടങ്ങാറായി. കൂട്ടത്തിൽ പ്രായാധിക്യമുള്ള ഒരു മാരാരുടെയടുക്കൽചെന്നു ചട്ടമ്പിസ്വാമി എന്തോ പറഞ്ഞു ചെണ്ടയും കോലും കൈക്കലാക്കി. 'ഉരുട്ടുചെണ്ട' ക്കാരുടെ കൂട്ടത്തിൽ ഒന്നാംനിരയിൽ തന്നെ നിലയുറപ്പിച്ചു. ചെണ്ടയുടെ "മൂപ്പ്" പരിശോധിക്കുന്ന 'ട്ടി-ട്ടി-ട്ടി' ശബ്ദം ഓരോ ചെണ്ടയിൽ നിന്നും പുറപ്പെട്ടു. അപ്പോഴേക്കും മേളം തുടങ്ങാൻ ആജ്ഞ നല്കിക്കൊണ്ട് കതിനാവെടി മുഴങ്ങി. കോലുകൾ ഉയർന്നുതാണു. ക്രമേണ ആർത്തുപെയ്യുന്ന പേമാരി കണക്കെ ചെണ്ടവാദനത്തിന്റെ അലയൊലികൾ ഉയർന്നു. കാലം മുറുകി മുറുകി വരുന്നു. നിലകൾ ഒന്നും രണ്ടും കഴിഞ്ഞു. വാദകരെല്ലാം വിയർത്തുകുളിച്ചു. മുണ്ടേമ്പിള്ളി, തന്നെ അളക്കുവാൻ എത്തിയിരിക്കുന്ന പുതിയ വിദ്വാനെ അവതാളത്തിലാക്കാൻ ചെണ്ട ഇടഞ്ഞുകൊട്ടിക്കേറി. ചട്ടമ്പിസ്വാമികൾ വിരണ്ടുപോവുകയോ അവതാളത്തിലാവുകയോ ചെയ്തില്ലെന്നുമാത്രമല്ല, ചില മനോധർമ്മങ്ങൾകൂടി കലർത്തി അങ്ങോട്ടു കയറുകയും ചെയ്തു. "മുണ്ടേമ്പള്ളിയുടെ വലിച്ചുപിടിയും ചട്ടമ്പിയുടെ തെളിഞ്ഞ എണ്ണങ്ങളും അന്യോന്യം കുറേനേരം കൊണ്ടുപിടിച്ചു. ആളുകൾ "ബലേ, ബലേ" എന്നാർത്തു. മുണ്ടേമ്പിള്ളി എന്ന തായമ്പക വിദ്വാനെ സംബന്ധിച്ചിടത്തോളം ഇത് ആദ്യത്തെ അനുഭവമായിരുന്നു."

മേളം കലാശിച്ചു. മുണ്ടേമ്പിള്ളി കൃഷ്ണമാരാർ തൊഴുകൈയോടെ സ്വാമിയെ സമീപിച്ചു.

"എവിടെയാണ് അഭ്യസിച്ചത്?"

"ഞാനെങ്ങും അഭ്യസിച്ചതും മറ്റുമല്ല. ഗുരുകടാക്ഷംകൊണ്ട് ഇങ്ങനെ ചിലത് വശമായി. അപ്പോൾ ഒന്നു പ്രയോഗിച്ചുനോക്കാ

മെന്നുവച്ചു. അത്രയേയുള്ളൂ." ഇതായിരുന്നു സ്വാമിയുടെ സമാധാനം.

മറ്റൊരിക്കൽ വൈക്കത്തു വഴിയാത്ര പോവുകയായിരുന്നു സ്വാമി. അടുത്തുള്ള മഹാക്ഷേത്രത്തിൽ ഉത്സവബലിക്ക് പാണി കൊട്ടുന്നത് കേട്ടു. വേഗം അമ്പലക്കുളത്തിലിറങ്ങിക്കുളിച്ച് അകത്തുചെന്നു. കൊട്ടിയിരുന്ന മാരാര് എന്തെന്നറിയുന്നതിനു മുമ്പ് തിമില വാങ്ങി സ്വാമി കൊട്ടിത്തുടങ്ങി. പ്രായവും നല്ല പഠിപ്പുമുള്ള ഒരു തന്ത്രിയായിരുന്നു ശ്രീഭൂതബലി തൂവിയിരുന്നത്. കൊട്ടുമാറിക്കേട്ടപ്പോൾ അദ്ദേഹമൊന്നു തിരിഞ്ഞുനോക്കി, മുറയ്ക്കു തൂവാനും തുടങ്ങി. രണ്ടുപേർക്കും ബഹുരസമായി. ഉച്ചതിരിയുന്നതോടെ കഴിയാറുള്ള ക്രിയ സന്ധ്യാകാലത്തോളം നീണ്ടുവത്രെ.

കുന്നിക്കുരു കൈത്തണ്ടയിന്മേൽ വച്ച് അതു വീഴാതെ കൊട്ടിപ്പഠിച്ചിട്ടുണ്ടെന്ന് സ്വാമിതന്നെ ഒരിക്കൽ സൂചിപ്പിച്ചിട്ടുണ്ട്. ഇതെല്ലാം സർവ്വതലസ്പർശിയായ ആ മഹാമേധയെ സംബന്ധിച്ച് ചില ലീലകൾ മാത്രം. നൂറ്റാണ്ടുകളിലൂടെ സ്വദേശം എത്തിപ്പെട്ടുനിൽക്കുന്ന അപകടസ്ഥിതിക്കെതിരെ സമൂഹമനസ്സാക്ഷിയെ ഉണർത്തുക എന്ന മഹാദൗത്യത്തിന്റെ നിർവ്വഹണത്തിനിടയ്ക്ക് യദൃച്ഛയാ വന്നുചേർന്ന നേരംപോക്കുകൾ!

## 26

സാമൂഹിക പരിഷ്ക്കരണം സന്ന്യാസിയുടെ ധർമ്മമാണോ? സർവ്വസംഗപരിത്യാഗികളായ അവർക്ക് സമൂഹത്തോട് എന്തെങ്കിലും കടപ്പാടുണ്ടോ? പ്രതിജ്ഞാബദ്ധതയുണ്ടോ?

ആദിശങ്കരനോട് സന്ന്യാസം സ്വീകരിച്ചതെന്തിനെന്നുചോദിച്ചപ്പോൾ "ആത്മനോമോക്ഷാർത്ഥം, ജഗദ്ധിതായ ച്" എന്നായിരുന്നുവത്രേ ഉത്തരം. സ്വന്തം മോചനത്തിനും ലോകനന്മയ്ക്കും. ലോകനന്മ മറ്റാരെക്കാളും ആഗ്രഹിക്കുന്നതും അതിന്നായി ആരെക്കാളും യത്നിക്കുന്നതും വാസ്തവത്തിൽ സന്ന്യാസിമാരാണ്. അവരുടെ ജീവിതംതന്നെ ലോകസംഗ്രഹാർത്ഥമാണല്ലോ? ആ നിലയ്ക്കാണവർ സാമൂഹിക പരിഷ്ക്കർത്താക്കളാകുന്നതും. ചുറ്റിനും കാണുന്ന അജ്ഞതയേയും അജ്ഞാതജന്യമായ അനീതികളേയും അവർക്കു ദൂരീകരിച്ചേ പറ്റൂ. സൂര്യകിരണങ്ങൾ അന്ധകാരത്തെ ദുരീകരിക്കുംപോലെ.

നൂറ്റാണ്ടുകൾകൊണ്ട് ഈ ദേശത്ത് അടിഞ്ഞുകൂടി കിടക്കുന്ന അജ്ഞാനാന്ധകാരവും തജ്ജന്യമായ അന്ധവിശ്വാസങ്ങളും അനീതികളും അസമത്വങ്ങളുമെല്ലാം തുടച്ചുനീക്കാൻ ഉദിച്ച ഉഷക്കതിരോനായിരുന്നു ചട്ടമ്പിസ്വാമികൾ. 'സഹസ്രകിരണമായ ആ പ്രതിഭ'* സ്പർശിക്കാത്ത ഒരു കോണുമില്ല നമ്മുടെ ബൗദ്ധിക മണ്ഡലത്തിൽ. കാലികവും ദൂരവ്യാപകവുമായ ഫലങ്ങളാണ് അതുമൂലം മനുഷ്യപുരോഗതിക്ക് കൈവന്നത്. കാലികമായ ഒരു പ്രശ്നത്തിന്റെ പരിഹാരാർത്ഥം പിറവികൊണ്ടതാകുന്നു സ്വാമികളുടെ 'ക്രിസ്തുമതച്ഛേദനം' എന്ന ആദ്യ ഗ്രന്ഥം.

ഒരിക്കൽ ഏറ്റുമാനൂരമ്പലത്തിനടുത്തുകൂടെ നടന്നുപോവുകയായിരുന്നു സ്വാമികൾ. അമ്പലത്തിനടുത്തായി അഞ്ചാറുപേർ നിരന്നു നിൽക്കുന്നു. കൈകളിൽ കറുത്തചട്ടയിട്ട പുസ്തകങ്ങളുണ്ട്. അതിലൊരാൾ ഉറക്കെവിളിച്ചു പ്രസംഗിക്കുന്നു. ബാക്കിയുള്ളവർ ഏറ്റുചൊല്ലുന്നു. സ്വാമികൾ ശ്രദ്ധിച്ചു. "പാപി

കളേ ..........'' ക്ഷേത്രദർശനത്തിനെത്തുന്ന ഭക്തരെയാണവർ അഭി സംബോധന ചെയ്യുന്നത്. തുടർന്ന് ഹിന്ദുമതത്തെ ദൂഷിച്ചും ക്രിസ്തുമതമല്ലാതെ മനുഷ്യർക്കു മറ്റു രക്ഷാമാർഗ്ഗമില്ലെന്നു ശഠിച്ചും ഉള്ള പ്രസംഗമായിരുന്നു. 'ഹിന്ദു' എന്നത് ക്രിസ്തുമതം, മുഹമ്മദുമതം, ബുദ്ധമതം മുതലായവപോലെ ഒരു മതമല്ല എന്നും അനാദികാലമായി ഇവിടെ നിലനിന്നുവരുന്ന സംസ്കൃതിയാണെന്നുമുള്ള യാഥാർത്ഥ്യം ധരിക്കാതെ, ഹിംസയെ വെറുക്കുന്നവനാണു ഹിന്ദു എന്ന പദനിഷ്പത്തിപോലുമറിയാതെ ഉള്ള ആ അട്ടഹാസം സ്വാമികളെ വേദനിപ്പിച്ചു. യേശുദേവന്റെ ജീവിതമോ ഉപദേശങ്ങളോ ഗ്രഹിച്ചിട്ടാത്ത ഈ നാട്ടുപാതിരിമാരെ അവശ്യം അതു പഠിപ്പിക്കേണ്ടതുണ്ടെന്നും നാട്ടുകാർക്കിടയിൽ മതവിദ്വേഷമുളവാക്കുംമട്ടിലുള്ള ഇത്തരം അത്യാചാരങ്ങൾക്ക് അറുതി വരുത്തേണ്ടതാണെന്നും അദ്ദേഹം നിശ്ചയിച്ചു. അങ്ങനെയാണു കൃസ്തുമതച്ഛേദനം വിരചിതമായത്. പ്രഭാഷണ ചതുരന്മാരായ രണ്ടുപേരെ അതു പഠിപ്പിച്ചു. കാളിയാങ്കൽ നീലകണ്ഠപ്പിള്ളയും ഏറത്തുകൃഷ്ണനാശാനും അങ്ങനെ എതിർപ്രസംഗം തുടങ്ങിയതോടെ പാതിരിമാർ മറ്റു മേച്ചിൽപ്പുറങ്ങൾ തേടിപ്പോയി എന്നാണു ചരിത്രം.

ക്രിസ്തുമതച്ഛേദനത്തോടൊപ്പം കൃസ്തുമതസാരം എന്നൊരു ഗ്രന്ഥംകൂടി സ്വാമികൾ രചിച്ചു. ആദ്യത്തേതു പാതിരിമാർ പരത്തിയ കൃസ്തുമതത്തിലെ ദുർനടപടികളുടെ ചരിത്രവും രണ്ടാമത്തേത് യേശുക്രിസ്തു സ്ഥാപിച്ച യഥാർത്ഥ ക്രിസ്തുമതത്തിന്റെ വിശദീകരണവുമാണ്. പുസ്തകം സംബന്ധിച്ച് ക്രിസ്ത്യാനികൾ തന്നെ ഭിന്നാഭിപ്രായക്കാരായി. ഒരുകൂട്ടർ പുസ്തകത്തിന്റെ കിട്ടാവുന്നിടത്തോളം പ്രതികൾ വിലയ്ക്കുവാങ്ങി ചുട്ടുകളഞ്ഞപ്പോൾ വിവേകശാലികളായ മറ്റൊരുകൂട്ടർ പ്രസ്തുത കൃതികളെ ആത്മാർത്ഥമായി അഭിനന്ദിക്കുകയാണുണ്ടായത്. സ്വാമിയുടെ കൃതികളിലൂടെ തങ്ങൾക്ക് സ്വന്തംമതത്തെ ശരിക്കും അറിയാനൊത്തു എന്ന് അവർ തുറന്നുസമ്മതിച്ചു.

"ഞാൻ ക്രിസ്തീയധർമ്മത്തിലെ തത്വങ്ങളെ അപഗ്രഥിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്. ഓരോ വസ്തുവും നല്ലപോലെ നിരീക്ഷിക്കണമെന്ന് അതിൽ പറഞ്ഞിട്ടുണ്ട്. നിരീക്ഷിച്ച് നല്ലതും ശ്രേഷ്ഠവുമായവ സ്വീകരിക്കുക. ഞാനും ഈ അഭിപ്രായത്തെ അംഗീകരിക്കുന്നു. അകത്തുള്ള തത്ത്വത്തെ അറിയുന്നതിന് അതിന്റെ പുറന്തോട് പൊളിച്ച് അകത്തോട്ടു കടക്കണം. വിത്തു പൊട്ടിച്ചാലേ അകത്തു ബീജത്തെ കണ്ടെത്താൻ കഴിയൂ. അതു മാത്രമാണു ഞാൻ ചെയ്തത്. എനിക്ക് ആ മതത്തിന്റെ ഉള്ളറിയേണ്ടിവന്നു. പുറന്തോടു പൊട്ടിച്ചതുകൊണ്ട് ക്രിസ്തുമതക്കാർക്കും പ്രയോജനമാണുണ്ടായിട്ടുള്ളത്. സ്വന്തം മതത്തിന്റെ വൈശിഷ്ട്യങ്ങൾ കണ്ടറിയാൻ അവർക്ക് അവസരം ലഭിച്ചല്ലോ." ഇതായിരുന്നു ആ സർവ്വമതസാരഗ്രാഹിക്ക് ഇതേപ്പറ്റി പറയാനുണ്ടായിരുന്നത്.

## 27

സർവ്വമതങ്ങളുടെയും സാരംഗ്രഹിച്ച മഹാത്മാക്കൾക്ക് മത വിദ്വേഷമുണ്ടാവുകയില്ല; മനുഷ്യരെ ജാതിതിരിച്ച് കാണുകയുമില്ല.

ശ്രീനാരായണന്റെ സഹപാഠികളായിരുന്ന രണ്ടുയുവാക്കൾ, പെരുന്നെല്ലി കൃഷ്ണൻവൈദ്യരും വെളുത്തേരി കേശവൻ വൈദ്യരും, ചട്ടമ്പിസ്വാമിയുടെ ശിഷ്യരായി. രണ്ടുപേരും പ്രശസ്ത വൈദ്യകുടുംബത്തിലെ അംഗങ്ങൾ. തിരുവനന്തപുരം മണക്കാട്ടാണ് കൃഷ്ണൻവൈദ്യരുടെ വീട്. അസാധാരണമായ ആത്മബന്ധമായിരുന്നു പെരുന്നെല്ലിക്ക് സ്വാമിയുമായി ഉണ്ടായിരുന്നത്, പോയ ജന്മത്തിന്റെ തുടർച്ചപോലെ. വൈദ്യരുടെ അമ്മയ്ക്കാണെങ്കിൽ സ്വന്തം മകനെക്കാൾ വാത്സല്യം സ്വാമിയോട്. ആ കുടുംബത്തിലെ ഒരംഗംപോലെതന്നെ സ്വാമികളും പെരുമാറി. കൃഷ്ണൻവൈദ്യരെ 'എന്റെ കിട്ടൻ' എന്നല്ലാതെ സ്വാമി വിളിച്ചിട്ടില്ല.

"ചട്ടമ്പിസ്വാമികളുമായി ബന്ധപ്പെട്ടതിനുശേഷം 'നാണു ആശാനിൽ' നിന്നു 'നാണുഗുരു'വിലേക്കുള്ള വളർച്ച ബഹുമാനാദരങ്ങളോടെ നോക്കിക്കണ്ടിരുന്നവരിൽ ഒരാളായിരുന്നു പെരുന്നെല്ലി."[1]

വെളുത്തേരിയുടെ പ്രകൃതം വ്യത്യസ്തമായിരുന്നു. എങ്കിലും സ്വാമിയോടുള്ള സ്നേഹബഹുമാനങ്ങളിൽ ഒട്ടും പിന്നിലല്ല. ഉരുക്കുപോലത്തെ ശരീരം, കായികാഭ്യാസി, ഗുസ്തിക്കാരൻ, പിന്നെ നല്ല വൈദ്യനും. ഇരുവരിലും സമാനമായുണ്ടായിരുന്നുത് കവിതാവാസനയായിരുന്നു. ദ്രുതകവിതാരചനയ്ക്കും ഇവർക്ക് സാമർത്ഥ്യമേറും.

ഒരിക്കൽ ചട്ടമ്പിസ്വാമികളോട് ആരോ ചോദിച്ചു: "പെരുന്നെല്ലി, വെളുത്തേരി, നാണുവാശാൻ - മൂവരും കവികളാണല്ലോ. സ്വാമിയുടെ അഭിപ്രായത്തിൽ ഇവരിലാർക്കാണ് കവിത്വം

കൂടുതൽ?"

സ്വാമി പറഞ്ഞു:

"ഇത് ഞങ്ങളെ തമ്മിൽ പിണക്കാനുള്ള ചോദ്യമാണ്. പക്ഷേ സാക്ഷാൽ നാരദൻ വിചാരിച്ചാലും അതു നടക്കില്ല. ഞാൻ പക്ഷിയാണെങ്കിൽ കിട്ടനും കേശവനും എന്റെ ഇരുപക്ഷങ്ങളാണ്. നാണൻ എന്റെ പ്രാണനും."

എന്നിട്ട് സ്വാമി ഇത്രകൂടി വിശദീകരിച്ചു. "ഋഷിയല്ലാത്തവൻ കവിയല്ല എന്നൊരു ചൊല്ലുണ്ട്. അതനുസരിച്ച് എന്റെ നാണനെ വെല്ലാൻ ഇന്നു ആരുമില്ല. കവിത്വസിദ്ധിയിൽ ആദിശങ്കരന്റെ അനുഗ്രഹം ആർക്കെങ്കിലും കിട്ടിയിട്ടുണ്ടെങ്കിൽ അതു നാണനുതന്നെ. കുഴിമടിയന്മാരാണ് ഈ വൈദ്യശിങ്കങ്ങൾ രണ്ടും. ഇവരെ പ്രോത്സാഹിപ്പിക്കാനാണ് ഞാൻ കവിവേഷം കെട്ടുന്നത്."

ചുരുങ്ങിയ കാലംകൊണ്ട് ഇരുവരും പ്രഗത്ഭ പണ്ഡിതന്മാരായിത്തീർന്നു. അനേകം വിദ്വാന്മാരെ വാദത്തിൽ തോല്പിച്ചു. അതിൽ പെരുന്നെല്ലിക്ക് കായികാഭ്യാസനിപുണനായ വെളുത്തേരിയെ അപേക്ഷിച്ച് സംസ്കൃതത്തിലും കാവ്യവേദാന്താദികളിലും പ്രാഗത്ഭ്യമേറും. ഇരുവരും സ്വാമിയിൽ നിന്നാണ് ഇതെല്ലാം അഭ്യസിച്ചത്. രാത്രികാലങ്ങളിൽ മൂവരുമൊന്നിച്ച് കടൽപ്പുറത്തോ മറ്റോ ചെന്നിരുന്ന് പുലരുവോളം കവിത ചൊല്ലും. ചില ദിവസങ്ങളിൽ ശ്രീനാരായണനും ഒപ്പം കൂടും. ഉത്തമകാവ്യങ്ങളുടെ പാരായണം, വേദാന്തചർച്ചകൾ, കായികാഭ്യാസ പരിശീലനം - ഇങ്ങനെ ആനന്ദമയങ്ങളായിത്തീരും ആ ദിവസങ്ങൾ. പെരുന്നെല്ലിയും സ്വാമികളും ചേർന്ന് അനേകം കൂട്ടുകവിതകളും രചിച്ചിട്ടുണ്ട്. ഒരിക്കൽ നെയ്യാറ്റിൻകര നിന്ന് തിരുവനന്തപുരം വരെ നടക്കുന്നതിനിടയിൽ ഇരുവരുമായി ഇങ്ങനെ നൂറുശ്ലോകങ്ങൾ ഉണ്ടാക്കിച്ചൊല്ലിയത്രെ! ശ്ലോകത്തിന്റെ പൂർവ്വാർദ്ധം ഒരാൾ; ഉത്തരാർദ്ധം മറ്റേയാൾ. പ്രാസം 'ഹ' അങ്ങനെ ശതകം! അതെല്ലാം നിമിഷകവിതകളാകയാൽ നമുക്കു കിട്ടാതെ പോയി. ഇവർ അന്യോന്യം എഴുതിയിരുന്ന കത്തുകളും

കവിതയിലായിരുന്നു. അവയിൽ ഒന്നുരണ്ടെണ്ണം കിട്ടിയിട്ടുണ്ട്. സ്വാമികൾ തിരുവനന്തപുരം വിട്ട് മൂവാറ്റുപുഴയിൽ താമസിച്ച കാലത്ത് പെരുന്നെല്ലി അവിടത്തേക്കയച്ച ഒരു കത്ത് അവസാനിക്കുന്നത് ഇങ്ങനെയാണ്.

"ഉണ്ണാതെ കണ്ടിരിക്കാ, മുഡുനിര പരിചോ-
ടെണ്ണിവയ്ക്കാ,മൊരിക്കൽ
കണ്ണും പൂട്ടാതിരിക്കാമിരവുപകലു,ഞാനു-
ണ്ണിമാരെ ത്യജിക്കാം,
കുന്നോരോന്നായശേഷം ചുറുതിയൊടൊരുചു-
മ്മാടുമില്ലാതെടുക്കാം.
കണ്ണാണേ കാൽമണിക്കൂറപി തിരുകഥ കേൾ-
ക്കാതിരിപ്പാൻവഹിക്കാ."

ഇതിനു മറുപടിയായി സ്വാമികൾ എഴുതിയ കത്തിലെ ഒരു ശ്ലോകം കൂടി കാണിക്കാം.

"ഏറെത്താമസിയാതെവന്നു തവമെയ് കെട്ടിപ്പുണർന്നെങ്കിലേ
നീറീടും മനമാറുകൊള്ളു സതതം കൂറുള്ളമാറുള്ളയേ
ആറും കായലുമൊക്കെ നീന്തിവരുവാനേറ്റം പ്രയാസം നമു-
ക്കാറുണ്ടത്ര കുളിപ്പതിന്നു നിറയെ ച്ചോറും ഭുജിക്കാമെടോ."

സംസ്കൃതത്തിലായാലും മലയാളത്തിലായാലും സ്വാമിക്കു കവിത എപ്പോൾ വേണമെങ്കിലും വരും. തന്റെ സുഹൃത്തൊരാൾ മെട്രിക്കുലേഷൻ പരീക്ഷയിൽ തോറ്റു ദുഃഖിതനായി വിധിയെ പഴിച്ചതറിഞ്ഞ് സ്വാമി അയാളെ ആശ്വസിപ്പിക്കാനെഴുതി.

"ദൈവത്തെപ്പഴിചൊല്ലിടുന്നതു മഹാദോഷത്തമാണോർക്കണം.
സർവ്വത്തിന്നുമൊരാശ്രയം തദിതരം മറ്റൊന്നുമുണ്ടോ സഖേ?
ദുർവ്യാപാരമനസ്സു വല്ല കഴുവിന്മേലും പിടിച്ചേറ്റി വി-
ട്ടാവോ ദുഃഖമകപ്പെടുമ്പൊളറിവുണ്ടായാൽ പുനഃ കിംഫലം?"

പക്ഷേ അദ്ദേഹം മറ്റൊന്നും എന്നപോലെ കവിയശസ്സും ആഗ്രഹിച്ചില്ല. പെരുന്നെല്ലിയുടെ മരണശേഷം സ്വാമികൾ കവിത രചിച്ചിട്ടില്ല.

"കേശവൻ, കിട്ടൻ എന്നു രണ്ടു പക്ഷങ്ങൾ പോയ വാസ രംതൊട്ട് കവിവേഷം ഞാൻ കെട്ടിവച്ചു."

സത്യത്തിൽ, അതിനെക്കാളുപരിയായി മഹത്തായൊരു ലക്ഷ്യം ദീർഘവീക്ഷണപടുവായ ആ മഹാത്മാവ് ഇതിലൂടെ സാധിച്ചു. കൃഷ്ണനും കേശവനും അക്കാലത്ത് താണജാതി യായി ഗണിച്ചിരുന്ന ഈഴവജാതിയിൽപെട്ടവരാണല്ലോ. അവരു മായി പുലർത്തിയിരുന്ന ആത്മാർത്ഥബന്ധത്തിലൂടെ അന്നു നില നിന്നിരുന്ന ജാതിപരമായ ഉച്ചനീചത്വത്തിനെതിരെ നടത്തിയ ശക്തമായ വെല്ലുവിളിയായിരുന്നു അത്. പ്രസംഗംകൊണ്ടല്ല പ്രവൃത്തികൊണ്ടുള്ള വെല്ലുവിളി. അതുകൊണ്ടാണ് "ജാതി വിചാ രിക്കരുത്, ചോദിക്കരുത്, പറയരുത്" എന്നു ശ്രീനാരായണഗുരു ദേവൻ പറയുന്നതിനുമുമ്പുതന്നെ ഭട്ടാരകമുനികൾ അങ്ങനെ ജീവിച്ചുകാണിച്ചുകൊടുത്തു എന്ന് ആധുനികനായ ഒരു ചിന്ത കൻ[2] പ്രസ്താവിച്ചത്.

---

[1] വൈക്കം വിവേകാനന്ദൻ - മഹാപ്രഭു

[2] എ.പി. ഉദയഭാനു

## 28

മഹാപുരുഷന്മാർ അങ്ങനെയാണ്. സ്വന്തം ജീവിതമാണ് അവരുടെ സന്ദേശം. പക്ഷേ അത്തരക്കാർപോലും ചിലപ്പോൾ തെറ്റിദ്ധരിക്കപ്പെട്ടാം. സ്വാമികളുടെ ജീവിതത്തിൽ അങ്ങനെയൊരു രസകരമായ സംഭവമുണ്ടായി.

വിശാഖം തിരുനാൾ മഹാരാജാവ് ഭരിക്കുന്ന കാലം. പഞ്ചാബിൽനിന്നു കുറേ ഗുസ്തിമല്ലന്മാർ വന്നു. അവരുമായി പിടിക്കാൻ ആരെങ്കിലുമുണ്ടോ എന്നായി. അക്കാലത്ത് അങ്ങനെയുണ്ട്. അയൽനാടുകളിൽ ചെന്നു വെല്ലുവിളിക്കുക. ആളെ കൊടുത്തില്ലെങ്കിൽ ആ രാജ്യത്തിനു ക്ഷീണമാണ്. തോറ്റാലും ക്ഷീണമാണെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ എല്ലാ രാജാക്കന്മാരും അക്കാലങ്ങളിൽ വലിയ ഫയൽവാന്മാരെ തീറ്റിപ്പോറ്റിയിരുന്നു. തിരുവിതാംകൂറിൽ പക്ഷേ, അന്നു പറയത്തക്ക ഗുസ്തിക്കാരൊന്നും ഉണ്ടായിരുന്നില്ല.

മഹാരാജാവ് വിഷമിച്ചു. ഗുസ്തി അറിയുന്നവരായി നാട്ടിൽ ആരെങ്കിലുമുണ്ടോ എന്നന്വേഷിച്ചു. ആരോ പറഞ്ഞു, കുഞ്ഞൻപിള്ള എന്നൊരു ചട്ടമ്പിയുണ്ട്. ഗുസ്തി പിടിക്കും. 'കുഞ്ഞൻപിള്ളച്ചട്ടമ്പിയെ ഹാജരാക്കട്ടെ'' മഹാരാജാവ് കല്പിച്ചു.

രാജകിങ്കരന്മാർ അന്വേഷിച്ചന്വേഷിച്ചുചെന്നപ്പോൾ ചട്ടമ്പിസ്വാമികൾ വെളുത്തേരിയുടെ വീട്ടിലുണ്ടായിരുന്നു. ''രാജകല്പനയാണ്, ഉടൻ കൊട്ടാരത്തിലെത്തണം'' എന്നായി.

''എന്താ കാര്യം ?'' സ്വാമി തിരക്കി.

പഞ്ചാബിൽ നിന്നു ഭയങ്കര ഫയൽവാന്മാർ എത്തിയതും അവരോടു കൈയടിക്കാൻ ഇവിടെ ജോഡി ഇല്ലാത്തതിനാൽ മഹാരാജാവ് വിഷമിച്ചിരിക്കുന്നതും അപ്പോൾ പേട്ടയിൽ കുഞ്ഞൻപിള്ള എന്നൊരു ചട്ടമ്പി ഗുസ്തിപിടിക്കുമെന്ന് ആരോ പറഞ്ഞറിഞ്ഞതും എല്ലാം അവർ പറഞ്ഞു. ഇന്ന് പത്തുമണിക്കു

മുമ്പ് ആളിനെക്കൊണ്ടെത്തിക്കണം. രാജകല്പനയാണ്.

വെളുത്തേരിയേയും കൂട്ടി സ്വാമികൾ കൊട്ടാരത്തിലെത്തി. മഹാരാജാവ് സ്വാമിയോടു കാര്യംപറഞ്ഞു. അതിനു സ്വാമി "ഞാൻ കുറേക്കാലമായി ഗുസ്തിപിടിക്കാറില്ല. ഈ നില്ക്കുന്നത് എന്റെ ശിഷ്യനാണ്. വെളുത്തേരി കേശവൻ. വന്നിരിക്കുന്നവരോടു പിടിക്കാൻ ഇയാൾ മതി." എന്നറിയിച്ചു.

"ശരി, എന്നാൽ കേശവൻ തയ്യാറാകട്ടെ." മഹാരാജാവ് കല്പിച്ചു.

വലിയ വലിയ ആളുകൾ ഗുസ്തി കാണാനെത്തിയിട്ടുണ്ട്. കേരളകാളിദാസൻ എന്നു പ്രസിദ്ധനായ കേരളവർമ്മ വലിയകോയിത്തമ്പുരാൻ ഉൾപ്പെടെ. അതാ വരുന്നു മദയാനകളെപ്പോലെ പഞ്ചാബികളായ ഫയൽവാന്മാർ. വന്നപാടേ അവർ മപ്പടിച്ചു ഗോദയിലിറങ്ങിക്കഴിഞ്ഞു. കേശവനും തയ്യാറായി. ആദ്യമായി സ്വാമികളുടെ കാൽതൊട്ടുവന്ദിച്ചു. പിന്നെ മഹാരാജാവിനെ വണങ്ങി. ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൻ നേർക്ക് ഒരു നിമിഷം കണ്ണടച്ചു നിന്നു. എന്നിട്ടു ഗോദയിലിറങ്ങി.

പഞ്ചാബികളിൽ ഒരാൾ ആദ്യം കേശവനോടേറ്റു. അലറിക്കൊണ്ടായിരുന്നു വരവ്. അല്പനേരം ഇരുവരും ചില അടവുകൾ പയറ്റി. ഇനിയും നീട്ടേണ്ടതില്ലെന്നു വച്ച് കേശവൻ സ്വാമികളിൽ നിന്ന് വശമാക്കിയിരുന്ന ഒരു അടവ് അങ്ങോട്ടു പ്രയോഗിച്ചു. ഇതാ കിടക്കുന്നു മലർന്നടിച്ചു മദയാന നമ്പർ ഒന്ന്. മഹാരാജാവിനും മഹാസദസ്സിനും സന്തോഷമായി. തുടർന്ന് ഒരു മണിക്കൂറിനുള്ളിൽ അഞ്ചു പഞ്ചാബി മദയാനകളെയും കേശവൻ മലർത്തിയടിച്ചു.

കേരളവർമ്മ വലിയകോയിത്തമ്പുരാൻ എഴുന്നേറ്റു ചെന്നു. വെളുത്തേരി കേശവനെ അഭിനന്ദിച്ചു. മഹാരാജാവ് വിലയേറിയ സമ്മാനങ്ങൾ നൽകി.

## 29

ഗുസ്തിയിൽ വലിയ കമ്പമുള്ള ആളായിരുന്നു വിവേകാനന്ദസ്വാമികൾ. സാക്ഷാൽ ശ്രീരാമകൃഷ്ണപരമഹംസരുടെ ശിഷ്യൻ.

വാസ്തവത്തിൽ ദേശീയ നവോത്ഥാനത്തിൽ ശ്രീരാമകൃഷ്ണനും ശിഷ്യരും അങ്ങ് ബംഗാളിൽ ചെയ്തുകൊണ്ടിരുന്നതെന്തോ അതു തന്നെയാണ് ശ്രീ ചട്ടമ്പിസ്വാമികളും ശിഷ്യരും ഇവിടെ ചെയ്തത്. ആ നിലയ്ക്ക് ഭാരതത്തിന്റെ ഇരുകോണുകളിൽ ഉദിച്ചു കതിർവീശിയ ഇരുകൂട്ടരും തമ്മിൽ ബന്ധമുണ്ടായതും നിയതിയുടെ നിശ്ചയം തന്നെയാവണം.

മലയാള വർഷം 1068–ാമാണ്ടത്തെ (ക്രി. വ. 1892) ഒരു സുപ്രഭാതം. എറണാകുളം വള്ളക്കടവിൽ ഒരു കേവുവഞ്ചി വന്നടുത്തു. അതിൽ നിന്ന് ഒരു യുവസന്ന്യാസി കരയിലിറങ്ങി നിന്നു. രാവിലെ നടക്കാനിറങ്ങിയ കൊച്ചി ദിവാൻസെക്രട്ടറി രാമയ്യർ, പോലീസ് സൂപ്രണ്ട് ചന്തുലാല എന്നിവർ അതുകണ്ടു. തേജസ്വിയായ ആ സന്ന്യാസിയുമായി സംസാരിക്കാമെന്ന് അവർക്കു തോന്നി. മലയാളത്തിലും തമിഴിലും പലതും ചോദിച്ചെങ്കിലും സന്ന്യാസി മൗനം പൂണ്ടു നിന്നതേയുള്ളു. അപ്പോൾ ചന്തുലാല സ്വഭാഷയായ ഹിന്ദുസ്ഥാനിയിൽ ചോദ്യം ആവർത്തിച്ചു. അതിനു സന്ന്യാസി മറുപടി പറഞ്ഞു. പൊതുവെ സന്യാസിമാരെ ബഹുമാനിച്ചിരുന്ന അവർ അദ്ദേഹത്തെ അന്നത്തെ ഭിക്ഷയ്ക്കു വീട്ടിലേയ്ക്കു ക്ഷണിച്ചു. അങ്ങനെ മൂവരുംകൂടി രാമയ്യരുടെ വീട്ടിലെത്തി. അവിടെവച്ച് രാമയ്യരും ചന്തുലാലയും തങ്ങളിൽ "വയറ്റുപിഴപ്പിനുവേണ്ടി കാവിയുടുക്കുന്നവരാണധികം. കൂട്ടത്തിൽ യോഗ്യന്മാരും ഉണ്ട്. തമ്മിൽ തിരിച്ചറിയുന്നതെങ്ങനെ? അതിനാൽ എല്ലാവരെയും മാനിക്കുകതന്നെ ബുദ്ധി." എന്നിങ്ങനെ ഇംഗ്ലീഷിൽ പറഞ്ഞു. അപ്പോൾ സന്ന്യാസിയുടെ മുഖത്തുണ്ടായ ഭാവഭേദം ശ്രദ്ധിച്ചു ഇംഗ്ലീഷറിയാമോ എന്നായി രാമയ്യർ. സാമാന്യ

മറിയും എന്നായി സന്ന്യാസി. പിന്നെ അവർ സംസാരിച്ചതു മുഴുവൻ ഇംഗ്ലീഷിലായിരുന്നു. അപ്പോഴാണ് നല്ല ഇംഗ്ലീഷ് എന്താണെന്നറിയണമെങ്കിൽ ഇതു കേൾക്കണമെന്ന് അവർക്കു ബോദ്ധ്യമായത്.

ഇതേസമയം സമീപത്തൊരുവീട്ടിൽ വിശ്രമിക്കുകയായിരുന്നു ചട്ടമ്പിസ്വാമികൾ. സ്വാമികളുടെ സർവ്വജ്ഞതയേയും മഹിമകളേയുംകുറിച്ച് അവർ സൂചിപ്പിച്ചുവെങ്കിലും അതിഥിയായ യുവസന്ന്യാസി വലിയ ഔത്സുക്യമൊന്നും പ്രകടിപ്പിച്ചില്ല. എത്ര സന്ന്യാസിമാരെ താൻ കണ്ടിരിക്കുന്നു. വേഷമല്ലാതെ ജ്ഞാനം കഷ്ടി. അക്കൂട്ടത്തിലൊന്നായിരിക്കാം ഇപ്പറഞ്ഞ ആളും എന്നു കരുതിയിട്ടുണ്ടാവണം. ഉടനെ, ബംഗാളിൽ നിന്നൊരു സന്ന്യാസി വന്നിട്ടുണ്ടെന്നും വിരോധമില്ലെങ്കിൽ അങ്ങോട്ടു ചെന്നാൽ കൊള്ളാമെന്നും രാമയ്യർ ചട്ടമ്പിസ്വാമികളെ അറിയിച്ചു. "എന്നാൽ പൊയ്ക്കളയാം." ഉടനെ പുറപ്പെട്ടു സ്വാമിതൃപ്പാദങ്ങൾ. അതായിരുന്നു ശ്രീ ചട്ടമ്പിസ്വാമി. താൻ സർവ്വജ്ഞനാണെന്നോ മഹാഗുരുവാണെന്നോ ഉള്ള യാതൊരു ഭാവവും അവിടെയില്ല. വിനയത്തിന്റെ മൂർത്തിയായിരുന്നു വിദ്യാധിരാജൻ.

ഒരു വെള്ളമുണ്ടുടുത്ത്, തോർത്തു പുതച്ച് സാധാരണക്കാരനെപ്പോലെ പടികയറിവന്ന ചട്ടമ്പിസ്വാമികളുടെ മുഖത്തേയ്ക്ക് ഒന്നു നോക്കിയതേയുള്ളൂ, ചാടിയെണീറ്റ് യുവസന്ന്യാസി അദ്ദേഹത്തെ ആദരപൂർവ്വം ആർഷാചാരപ്രകാരം സ്വീകരിച്ചിരുത്തി. പിന്നെ ഇരുവരുമൊത്ത് വീട്ടുപുരയിടത്തിൽത്തന്നെ ഏകാന്തമായ ഒരു സ്ഥലത്തേക്കു നടന്നു. പടർന്നുപന്തലിച്ച ഒരു മാവിൻ ചുവട്ടിൽ അവരെത്തി. അതിൽ ഒരു വാനരൻ ചാടിക്കളിക്കുന്നുണ്ടായിരുന്നു. "ദേ മനുഷ്യമനസ്സ്" യുവസന്ന്യാസി ചൂണ്ടിക്കാട്ടി പറഞ്ഞു.

ആ മരത്തണലിൽ വെള്ളമണലിലിരുന്ന് അവർ അന്യോന്യം സംസ്കൃത ഭാഷയിലായിരുന്നു സംസാരിച്ചത്.

"ആദ്യംതന്നെ എനിക്കൊരു സംശയം ചോദിക്കാനുണ്ട്.

ചിന്മുദ്രയെപ്പറ്റി അറിഞ്ഞാൽകൊള്ളാം.'' യുവസന്ന്യാസി സ്വാമി തിരുവടികളോടു ചോദിച്ചു. ചട്ടമ്പിസ്വാമി "അതിങ്ങനെയാണ്.'' എന്നു പറഞ്ഞ് മുദ്രപിടിച്ച് കാണിച്ചുകൊടുത്തു. "ഇത് എനിക്കും അറിയാം. ആത്മജ്ഞാനമുണ്ടാകാൻ ഇത് എങ്ങനെ പ്രയോജനപ്പെടുമെന്നാണറിയേണ്ടത്.''

ഇന്നോളം ആരും തന്നോട് ചോദിച്ചിട്ടില്ലാത്ത ചോദ്യം. സർവ്വജ്ഞനായ സ്വാമികൾക്കു സന്തോഷമായി. അദ്ദേഹം ചിന്മുദ്രയെപ്പറ്റി അങ്ങോട്ടു വിശദീകരിക്കാനും തുടങ്ങി. ചിന്മുദ്ര പിടിക്കുമ്പോൾ ഇന്ന ഞരമ്പിന് സ്പന്ദമുണ്ടാകുമെന്നും അത് ഉണർത്തിവിടുന്ന ശക്തിവിശേഷം മേല്പോട്ടുകയറി ശിരസ്സിൽ തട്ടുമെന്നും അപ്പോൾ ഒരു പ്രകാശമുദിക്കുമെന്നും താൻതന്നെ എങ്ങും നിറഞ്ഞുനില്ക്കുകയാണെന്നനുഭവപ്പെടുമെന്നും മറ്റുമായിരുന്നു ആ വിശദീകരണത്തിന്റെ ചുരുക്കം. പ്രമാണമായി ബൃഹദാരണ്യകോപനിഷത്തിലെ പ്രാചീനമായ ഒരു ഭാഷ്യഭാഗം - അന്നോളം പ്രസാധനം ചെയ്തിട്ടില്ലാത്തത് - ഉദ്ധരിക്കുകയും ശരിയായി ചിന്മുദ്ര പിടിച്ച് അദ്ദേഹത്തിനത് അനുഭവപ്പെടുത്തിക്കൊടുക്കുകയും ചെയ്തു. സന്തോഷാധിക്യത്താൽ യുവ സന്ന്യാസി സ്വാമികളുടെ ഇരുകരങ്ങളും ഗ്രഹിച്ചു തന്റെ ശിരസ്സിൽ വച്ചു. ആ പാദങ്ങളിൽ നമസ്കരിച്ചു. "ഞാൻ ബംഗാളിൽ നിന്നും വളരെ ദൂരം സഞ്ചരിച്ച് ഇവിടംവരെയെത്തി. കണ്ണിൽകണ്ട സന്യാസിമാരോടെല്ലാം ഇതേചോദ്യം ചോദിച്ചു. ആരും ഇതുപോലെ വിശദീകരിച്ചുതന്നില്ല.'' തുടർന്ന് വേദാന്തസംബന്ധമായി അദ്ദേഹത്തിനുണ്ടായിരുന്ന പല സംശയങ്ങളും സ്വാമികൾ തീർത്തുകൊടുത്തു.

കേരളത്തിലെ ആചാരവൈകല്യങ്ങൾകണ്ടു നിരാശബാധിച്ച വിവേകാനന്ദസ്വാമിക്ക് ഭാവി ഇരുണ്ടതല്ലെന്ന പ്രതീക്ഷ നൽകിയ ഏകസംഗതി ഇങ്ങനെ ചട്ടമ്പിസ്വാമികളെ കണ്ടെത്തിയതായിരുന്നു എന്ന വസ്തുത കേരളീയരായ നമുക്ക് എത്രമാത്രം അഭിമാനകരമാണ്! "ഭാരതത്തിൽ ഒരേ ഒരു സന്ന്യാസിയെ-അ

ദ്ഭുത മനുഷ്യനെ- മാത്രമേ എനിക്കു കാണാൻ കഴിഞ്ഞുള്ളൂ. അത് സർവ്വഥാ സമ്പൂർണ്ണനായ ശ്രീ കുഞ്ഞൻപിള്ളച്ചട്ടമ്പിയെയായിരുന്നു'' എന്നായിരുന്നു വിവേകാനന്ദസ്വാമിയുടെ വാക്കുകൾ.

ദക്ഷിണഭാരത പര്യടനം കഴിഞ്ഞു വിവേകാനന്ദസ്വാമികൾ തിരികെച്ചെന്നപ്പോൾ ആനന്ദൻ എന്ന മറ്റൊരു സന്ന്യാസി ഇങ്ങോട്ടു വരാനൊരുങ്ങുകയായിരുന്നു. അദ്ദേഹത്തോടു കേരളത്തിൽ എറണാകുളത്ത് കുഞ്ഞൻപിള്ളച്ചട്ടമ്പി എന്നൊരു വിശിഷ്ടപുരുഷൻ വസിക്കുന്നുണ്ടെന്നും അദ്ദേഹത്തെക്കണ്ട് വന്ദിച്ചേ മടങ്ങാവൂ എന്നും വിവേകാനന്ദൻ പറഞ്ഞയച്ചു. അതനുസരിച്ച് എറണാകുളത്തെത്തിയ ആനന്ദജി റോഡിൽ നിന്നുകൊണ്ട് 'ചട്ടമ്പി' 'ചട്ടമ്പി' എന്നുരുവിട്ടുവത്രേ. സ്വാമികൾ അപ്പോഴേക്കും ഇടപ്പള്ളിയിലേക്കു മാറിയിരുന്നു. ആനന്ദജിയെ ആരോ അവിടെയെത്തിക്കുകയും അദ്ദേഹം സ്വാമികളോടൊന്നിച്ചു കുറച്ചുകാലം താമസിച്ചു പലതും പഠിച്ചു മടങ്ങുകയും ചെയ്തു.

വിവേകാനന്ദസ്വാമിയുടെ ഡയറിക്കുറിപ്പിൽ നിന്നും ചട്ടമ്പിസ്വാമിയുടെ മഹിമകളെ മനസ്സിലാക്കിയ അമൃതാനന്ദജി എന്ന മറ്റൊരുസന്ന്യാസിയും ബംഗാളിൽനിന്നു കേരളത്തിലെത്തിയിട്ടുണ്ട്. വിദ്യാധിരാജ പ്രശസ്തി ഉത്തരഭാരതത്തോളം എത്തി എന്നർത്ഥം.

## 30

ഉത്തരമെന്നും ദക്ഷിണമെന്നും വ്യത്യാസമില്ലാതെ ഭാരതമൊന്നാകെ ഉണർന്നെഴുന്നേല്ക്കുന്നതിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരുന്നു. ലോകമാന്യതിലകൻ, ഗോപാലകൃഷ്ണ ഗോഖലെ, ലാലാലജപത്റോയി, മദനമോഹനമാളവ്യ, ദയാനന്ദസരസ്വതി, ശ്രീരാമകൃഷ്ണപരമഹംസൻ, സ്വാമി വിവേകാനന്ദൻ, വിദ്യാധിരാജ ശ്രീചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു, അരവിന്ദമഹർഷി മുതലായ മഹാപുരുഷന്മാർ പ്രത്യക്ഷമായും പരോക്ഷമായും ആ ഉണർവ്വിനുപിന്നിൽ ഉണ്ടായിരുന്നു. പോരാ, അവരുടെ ജീവിതമാകെ അതിനുവേണ്ടി ആഹുതി ചെയ്യപ്പെട്ടു. എങ്ങനെയോ വന്നുചേർന്ന അന്ധവിശ്വാസങ്ങൾ, ജാതിചിന്ത തുടങ്ങിയ അനാചാരങ്ങൾ, നീണ്ടകാലത്തെ വിദേശഭരണം മൂലമുണ്ടായ ശക്തിക്ഷയങ്ങൾ, ധർമ്മവൈമുഖ്യം, സാമ്പത്തികതതകർച്ച മുതലായവയാൽ ഒരു രാഷ്ട്രം എന്ന നിലയ്ക്കുള്ള വ്യക്തിത്വത്തിന്റെ അടിത്തറയ്ക്കുതന്നെ ആട്ടംവച്ചു തുടങ്ങിയ കാലമായിരുന്നുവല്ലോ അത്. പൗരാണികമായ അസ്തിവാരത്തിന്മേൽ നവീനമായ ഒരു രാഷ്ട്രം പടുത്തുയർത്തുക എന്ന മഹാദൗത്യമായിരുന്നു മേല്പറഞ്ഞ നേതാക്കൾക്കു മുന്നിലുണ്ടായിരുന്നത്.

അവതാരപുരുഷന്മാരായ ശ്രീരാമനെയും ശ്രീകൃഷ്ണനെയുംപോലെ ചരിത്രത്തിന്റെ അങ്ങേത്തലയ്ക്കൽ ശ്രീബുദ്ധനും അതിനുശേഷം ശ്രീശങ്കരനും അതതുകാലത്ത് ചെയ്ത ധർമ്മസ്ഥാപനംതന്നെയാണ് ഇങ്ങേത്തലയ്ക്കൽ ശ്രീചട്ടമ്പിസ്വാമികൾ ചെയ്തതും. കാവിയുടുത്തിരുന്നില്ലെങ്കിലും അദ്ദേഹം കാവിയുടുത്ത അനേകരുടെ ഗുരുനാഥനായി. കവിയശസ്സ് ആഗ്രഹിച്ചിരുന്നില്ലെങ്കിലും മഹാകവികൾക്കു ഗുരുവര്യനായി. മതപരമോ സാമുദായികമോ ആയ ബാഹ്യവിപ്ലവങ്ങൾ നടത്തിയില്ലെങ്കിലും സ്വന്തം കാലഘട്ടത്തിലെ സർവ്വോത്തമനായ പരിഷ്കർത്താവുമായി.

കേരളത്തിൽ അന്ന് ആര്യബ്രാഹ്മണർക്കായിരുന്നു മേധാവിത്വം. ഇവിടത്തെ തനതു ദ്രാവിഡ്സംസ്കാരം നശിച്ചുകൊണ്ടിരുന്നു. അതിന്റെ ഫലമായാണ് ജാതിയുടെ പേരിൽ ഉച്ചനീചത്വങ്ങളുണ്ടായത്. താണജാതി, ഉയർന്ന ജാതി എന്ന സങ്കല്പം അനേകനൂറ്റാണ്ടുകളിലൂടെ ജനങ്ങൾക്കിടയിൽ വേരുറച്ചുപോവുകയും ചെയ്തു. പറഞ്ഞുകേട്ടാൽ ഇന്നു നമുക്കു വിശ്വസിക്കാനാവാത്തവണ്ണം അത്ര ഭീകരമായിരുന്നു അതു സൃഷ്ടിച്ച അമംഗളം. മേൽജാതിക്കാരൻ നടക്കുന്നവഴിയേ കീഴ്ജാതിക്കാരൻ നടക്കാൻ പാടില്ല. കീഴ്ജാതിക്കാരനെക്കണ്ടാൽ മേൽജാതിക്കാരൻ കുളിക്കണം. വളരെ ദൂരെനിന്നുവേണം അവർണ്ണൻ യജമാനനോടു സംസാരിക്കാൻ. നല്ല വസ്ത്രമോ പാദരക്ഷയോ ധരിക്കാൻ അവന് അവകാശമില്ല. അവരിലെ സ്ത്രീകൾക്ക് മാറുമറയ്ക്കാൻപോലുംഅനുവാദമില്ലായിരുന്നു. ബ്രാഹ്മണസ്ത്രീകൾക്കും, ക്ഷത്രിയ സ്ത്രീകൾക്കും മാത്രമേ അതിന്നധികാരമുള്ളൂ. കേവലം ബാലികമാരായ പെൺകുട്ടികളെ വൃദ്ധബ്രാഹ്മണർക്കു വിവാഹം ചെയ്തു കൊടുക്കുന്ന കാടത്തം. കടം വാങ്ങിയായാലും കെട്ടുകല്യാണം, പുലകുളി മുതലായ അടിയന്തിരങ്ങൾ നടത്തണം എന്ന മാമൂൽ. ഇത്തരം നിയമങ്ങൾ നിശ്ചയിക്കുന്നതോ ബ്രാഹ്മണരും! ഇന്നത്തെ സവർണ്ണരായ നായന്മാരും അന്നു ബ്രാഹ്മണരുടെ ദാസ്യവേലക്കാർ തന്നെയായിരുന്നു. ഒരുപിടി ബ്രാഹ്മണരുടെ സുഖസൗകര്യങ്ങൾക്കായി ജനങ്ങളിൽ ബഹുഭൂരിപക്ഷത്തെ നിരക്ഷരരും നിന്ദ്യരും മൃഗപ്രായരുമാക്കി വച്ചിരുന്ന ക്രൂരമായ സാമൂഹിക വ്യവസ്ഥയെ എങ്ങനെ ഇല്ലായ്മ ചെയ്യും? ദാസ്യവേല മാത്രം ശീലിച്ചവരെ എങ്ങനെ സംഘടിപ്പിക്കും?

ഇംഗ്ലീഷ് വിദ്യാഭ്യാസംകൊണ്ടും ആംഗലേയ പരിഷ്കാരംകൊണ്ടുമാണ് ഇതൊക്കെ മാറിക്കിട്ടിയതെന്ന് ചിലരെങ്കിലും ധരിച്ചിട്ടുണ്ട്. സത്യമല്ല അത്. പുതിയ വിദ്യാഭ്യാസത്തിന്റെ ഫലമായി അഭ്യസ്തവിദ്യരുടേതായ പുതിയൊരു വർഗ്ഗം ഉണ്ടായെന്നുമാത്രം.

അത്തരം വിദ്യാസമ്പന്നർ അവരവരുടെ സുഖസൗകര്യങ്ങൾ നോക്കി എന്നല്ലാതെ സമുദായത്തിലെ അനീതികൾക്കെതിരെ വിരലനക്കാൻ ധൈര്യപ്പെട്ടില്ല. തങ്ങൾക്കു നാണക്കേടാവും എന്നു ഭയന്നിട്ടായിരിക്കാം അത്.

ഇങ്ങനെ സമുദായം ചീഞ്ഞുനാറി വീർപ്പുമുട്ടുന്നതായിക്കണ്ട സർവ്വജ്ഞനായ ചട്ടമ്പിസ്വാമികൾ ബ്രഹ്മനിഷ്ഠനാണെങ്കിലും സമുദായോദ്ധാരണംകൂടി സ്വധർമ്മമായി സ്വീകരിച്ചു. അതിന്നായി അദ്ദേഹം കേരളത്തിലങ്ങോളമിങ്ങോളമുള്ള പ്രമാണിമാരായ വ്യക്തികളെ നിരന്തരം സമ്പർക്കം ചെയ്തുകൊണ്ടിരുന്നു. വൃത്തിയുണ്ടെങ്കിൽ ഏതു ജാതിക്കാരന്റെ വീട്ടിൽനിന്നും ആഹാരം കഴിക്കാം എന്നദ്ദേഹം പരസ്യമായി പറഞ്ഞു. അതിനെ ചോദ്യം ചെയ്തവർക്ക് ചുട്ടമറുപടിയും നൽകി. "സ്വാമികളുടെ ഈ വ്യക്തിത്വത്താൽ പ്രചോദിതനായിട്ടാണ് ശ്രീനാരായണഗുരുദേവൻ അദ്ദേഹത്തിന്റെ ആജ്ഞാനുവർത്തിയായ ശിഷ്യനായത്. .......... സ്വാമികൾ ശ്രീനാരായണഗുരുവുമൊന്നിച്ച് ഭക്ഷണം കഴിക്കാൻ തുടങ്ങിയപ്പോൾ അതിലെ സന്ദേശം പ്രചരിപ്പിക്കാൻ ശ്രീനാരായണഗുരു പ്രതിജ്ഞാബദ്ധനായി......... ശിഷ്യനായ ശ്രീനാരായണൻ തന്റെ ഗുരുവിന്റെ ആശയത്തിന് ഉജ്ജ്വലമായ പൂർണ്ണരൂപം നൽകി അതിനെ സഫലമാക്കി. ഒരു ജാതി, ഒരു മതം ഒരു ദൈവം മനുഷ്യന് എന്ന മന്ത്രം നാടെങ്ങും മുഴങ്ങി."

ഇങ്ങനെ ഇടക്കാലത്ത് അധഃപതിച്ചുപോയ ഈ പുരാതന രാഷ്ട്രത്തിന്റെ നവനിർമ്മിതിക്ക് അടിത്തറ പാകിയവരിൽ പ്രഥമഗണനീയൻ ശ്രീ ചട്ടമ്പിസ്വാമികളായിരുന്നുവെന്നു കാണാം. ഈ വസ്തുത "കേരളീയ സമുദായങ്ങൾക്ക് പിന്നീടു വന്ന ഉയർച്ചയ്ക്കും ശുദ്ധിക്കും മാർഗ്ഗദർശനം ചെയ്ത മഹാന്മാരിൽ പ്രഥമഗണനീയൻ ചട്ടമ്പിസ്വാമികളാണെന്നു സമ്മതിക്കണം." എന്ന് ശ്രീ ശൂരനാട് കുഞ്ഞൻപിള്ളയും നിരീക്ഷിച്ചിട്ടുണ്ട്.

---

[1] ഡോ. എൻ. ചന്ദ്രശേഖരൻനായർ

## 31

ഇന്നു നാം എത്തിനിൽക്കുന്ന ഉയർച്ചയിലേക്കു നമ്മെ വഴി കാട്ടാൻ ചട്ടമ്പിസ്വാമികൾ ആദ്യം ചെയ്തത് വളരെക്കാലമായി അതിനു തടസ്സംനിന്നിരുന്ന വിശ്വാസപ്രമാണങ്ങളെ തകർക്കുക എന്നതാണ്. പരശുരാമൻ മഴുവെറിഞ്ഞു കടലിൽ നിന്നും സൃഷ്ടി ച്ചതാണു കേരളം എന്നും അങ്ങനെ സൃഷ്ടിച്ച പ്രദേശത്തെ ബ്രാഹ്മണർക്കു ദാനം ചെയ്തു എന്നും അതിനാൽ ഇവിടത്തെ മുഴുവൻ വസ്തുക്കളുടെയും അവകാശികൾ ബ്രാഹ്മണരാ ണെന്നും പറയുന്ന കേരളോത്പത്തികഥ ശുദ്ധ നുണയാണെന്ന് ആദ്യമായി സ്വാമികൾ സമർത്ഥിച്ചു. വളരെയധികം തെളിവുകൾ നിരത്തി ഇക്കാര്യം സ്ഥാപിക്കുന്ന ചരിത്രഗ്രന്ഥമാണ് ചട്ടമ്പിസ്വാമി കളുടെ 'പ്രാചീനമലയാളം' സഹ്യപർവ്വതത്തിന്റെ താഴ്വാരങ്ങ ളിൽ പണ്ടുമുതല്ക്കേ പാർത്തിരുന്നത് നാഗന്മാർ എന്ന വംശ ക്കാരാണ്. ഇവർ ദ്രാവിഡരായ ഗിരിവർഗ്ഗക്കാരായിരുന്നു. സമുദ്രം വരെയുള്ള ഫലപുഷ്ടിയുള്ള സ്വന്തം പ്രദേശത്തിൽ കൃഷി ചെയ്തു ജീവിച്ചുവരവേ പ്രകൃതി പ്രതിഭാസത്താൽ കടൽ പിൻവാങ്ങി ക്രമേണ തെളിഞ്ഞ കരയാണ് ഇന്നത്തെ കേരളം. അതിനാൽ ഈ കേരളഭൂമിയിൽ നാഗന്മാർക്കാണ് ജന്മാവകാശം. പൗരാണികകാലത്ത് അറുപത്തിനാലുഗ്രാമങ്ങളായി വിഭജിക്കപ്പെ ട്ടിരുന്ന കേരളത്തെ ഈ നാഗന്മാർ തന്നെയാണ് ഭരിച്ചിരുന്നത്. സദാചാരവും ആഭിജാത്യവും കുലമഹിമയുമുള്ള ഇവരിൽ ത്യാഗി കളും യോഗികളുമായ അനേകരുണ്ടായിരുന്നു. അവർക്കിടയിൽ ജാതിഭേദമൊന്നും ഉണ്ടായിരുന്നില്ല. ഇവിടേയ്ക്ക് പുറമേനിന്നും ഉപജീവനം തേടി എത്തിയവരാണു ബ്രാഹ്മണർ. ആദ്യമൊക്കെ അവർ നാഗന്മാരെ അനുസരിച്ചു ജീവിച്ചു. കാലക്രമത്തിൽ ആര്യ മതത്തിലുള്ള ചാതുർവർണ്യത്തെ ഇങ്ങോട്ടിറക്കാനായി ശ്രമം. അതിൽ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ എന്ന മൂന്നു വർണ്ണ ക്കാർക്കും പൂണൂലുണ്ട്. ശുദ്രർക്കില്ല. പൂണൂൽ ധരിക്കാത്ത ഇവി ടത്തെ നാഗന്മാരെ അങ്ങനെ അവർ ശൂദ്രരായി കണ്ടു. എന്നാൽ

ദാനശീലരും മഹാമനസ്കരുമായ നാഗന്മാരുടെ ഭൂസ്വത്തും സമ്പത്തും പൂജാദികർമ്മങ്ങൾക്കുള്ള പാരിതോഷികമായും മറ്റും സ്വന്തമാക്കാൻ അവർ മറന്നില്ല. ഇങ്ങനെ തന്ത്രപരമായി ഭൂവുടമകളായിത്തീർന്ന ആര്യബ്രാഹ്മണർ ഭൂമിയിൽ ജന്മാവകാശം നഷ്ടമായ തൻനാട്ടുകാരെ - പൂണൂലില്ലായ്കയാൽ നേരത്തേ ശൂദ്രരായ നാഗന്മാരെ - തങ്ങളുടെ പാദസേവകരാക്കുന്ന ചരിത്രമാണ് കേരളത്തിൽ തുടർന്നു നാം കാണുന്നത്.

വന്നവർ യജമാനന്മാരും തന്നാട്ടുകാർ സേവകരുമായി മാറിയപ്പോൾ സംസ്കൃതം ദേവഭാഷയും മലനാട്ടുഭാഷ മ്ലേച്ഛവുമായി. സംസ്കൃതത്തിൽ എഴുതിവച്ചിരിക്കുന്നതെല്ലാം പരമസത്യം! പക്ഷേ ആ സംസ്കൃതം ശൂദ്രന്മാർ പഠിച്ചുകൂടാ താനും. ഈ നിയമങ്ങളെല്ലാം നിർമ്മിച്ചവർ തന്നെ സ്വന്തം അധികാരാവകാശങ്ങൾ എക്കാലവും നിലനിൽക്കണം എന്ന ഉദ്ദേശ്യത്തോടെ കെട്ടിച്ചമച്ചതാണ് കേരളോത്പത്തികഥ. അതുപ്രകാരം മലയാള മണ്ണു മുഴുവൻ ബ്രഹ്മസ്വമാണ്. ബ്രാഹ്മണർ ക്ഷേത്രങ്ങൾക്ക് ദാനം ചെയ്ത വസ്തുക്കളുണ്ടെങ്കിൽ അവ ദേവസ്വങ്ങൾ. അങ്ങനെ മലയാളക്കരയിൽ ബ്രഹ്മസ്വമെന്നും ദേവസ്വമെന്നും രണ്ടുവകുപ്പിൽപ്പെടാത്ത ഒരിഞ്ചുഭൂമിപോലും ഇല്ല എന്നും മലയാളികളെല്ലാം അവിടെ കുടികിടപ്പുകാരാണെന്നും വന്നു. ഒരു കഥയിലൂടെ വന്ന മാറ്റം നോക്കുക. സാമാന്യ ബുദ്ധിക്കു നിരക്കാത്തതും യുക്തിഹീനവുമായ ഈ കഥയെ ചട്ടമ്പിസ്വാമിയുടെ കാലംവരെ ആരും ചോദ്യം ചെയ്തിരുന്നില്ല.

ജന്മനാ ഗവേഷണബുദ്ധിയായ സ്വാമികൾ ആര്യബ്രാഹ്മണരുടെ വരവിനു മുമ്പുള്ള മലയാളനിവാസികളെ കുറിക്കുന്ന തെളിവുകൾ വേണ്ടത്ര കണ്ടെത്തി. പ്രാചീനകാലത്തുതന്നെ വൈദ്യം, ജ്യോതിഷം, മർമ്മം, അശ്വവൈദ്യം, ആനവൈദ്യം, സംഗീതം, സാഹിത്യം, ശില്പം മുതലായ രംഗങ്ങളിലെല്ലാം പ്രഗത്ഭരായിരുന്നു ഈ നാഗന്മാർ. പുടവയും ഉത്തരീയവും ധരിച്ച്, ഭംഗിയായി മുടിവെട്ടി, മുഖം ക്ഷൗരം ചെയ്ത്, മേൽമീശ വച്ച്, കാലിൽ മെതിയടി ധരിച്ച്, കൈയിൽ വാൾപിടിച്ച് തലയുയർത്തി

നടന്നിരുന്ന നാഗന്മാരെ സ്വാമികൾ ഉദ്ധരിച്ച പുരാതനരേഖകളിൽ നമുക്കു കാണാം. ഈ നാഗന്മാരുടെ പരമ്പരയാണു പില്ക്കാലത്ത് നായന്മാരായി അറിയപ്പെടുന്നത്. സംസ്കാര സമ്പന്നരായ പ്രസ്തുത പ്രാചീന മലയാളജനതയെ നൂറായിരം ജാതികളാക്കി, തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരുമാക്കി, നിരക്ഷരും ഭൃത്യരുമാക്കി നിലനിർത്തേണ്ടതു ബ്രാഹ്മണരുടെ ആധിപത്യത്തിന് ആവശ്യമായിരുന്നു. അതിനെയാണു സ്വാമികൾ 'പ്രാചീനമലയാളം' എന്ന ഗ്രന്ഥത്തിലൂടെ തകർത്തത്. ആദ്യം നാം കണ്ടതുപോലെ ഒരു നാടിനെ മുഴുവൻ അന്ധകാരത്തിലേക്കു തള്ളിയിട്ടത് ഒരു ഗ്രന്ഥം. അതിൽ നിന്നും അതിനെ കരകയറ്റിയതു മറ്റൊരു ഗ്രന്ഥം.

## 32

'പ്രാചീനമലയാള'ത്തിന്റെ ഇളയ സഹോദരമായി പിറന്ന കൃതിയാണു 'വേദാധികാരനിരൂപണം.' കാലം ആവശ്യപ്പെടുക യാൽ ഉണ്ടായതാണിതും. വേദം അപൗരുഷേയമാണെന്നും ശൂദ്രരും സ്ത്രീകളും അതു പഠിച്ചുകൂടെന്നുമായിരുന്നു അക്കാ ലത്തു പ്രചരിപ്പിച്ചിരുന്നത്. പുരുഷൻ എന്നാൽ മനുഷ്യൻ. പൗരു ഷേയം എന്നാൽ മനുഷ്യനിർമ്മിതം, അപൗരുഷേയം എന്നാകു മ്പോൾ മനുഷ്യനിർമ്മിതമല്ലാത്തത് എന്നുകിട്ടും. വേദം മനുഷ്യ രാരും എഴുതിയുണ്ടാക്കിയതല്ല. ഈശ്വരൻ നേരിട്ടു ലോകത്തിനു തന്ന അറിവാണ്. ഇതാണ് അപൗരുഷേയവാദക്കാരുടെ ആശ യം. അങ്ങനെയുള്ള വേദം ബ്രാഹ്മണർക്കു പഠിക്കാം; പഠിപ്പി ക്കാം. ക്ഷത്രിയർക്കും വൈശ്യർക്കും പഠിക്കാം; പഠിപ്പിച്ചുകൂടാ. ശൂദ്രർക്കും സ്ത്രീകൾക്കും പഠിച്ചേകൂടാ. എന്നുമാത്രമല്ല ചൊല്ലു ന്നതു കേട്ടാൽപോലും പാപമാണ്. ഇങ്ങനെയെല്ലാമായിരുന്നു അന്നത്തെ നിയമങ്ങൾ. തന്ത്രപൂർവ്വം സമ്പത്തു തട്ടിയെടുത്തതു പോലെ ജ്ഞാനസമ്പത്തിൽനിന്നും ജനതയെ അകറ്റിനിർത്തുന്ന അന്യായമായ നിയമമാണല്ലോ ഇത്. ഈ കരിനിയമത്തെ ഇല്ലായ്മ ചെയ്തേ തീരൂ എന്ന് വിദ്യാധിരാജൻ നിശ്ചയിച്ചു. അതിന്റെ ഫല മായുണ്ടായതാണ് 'വേദാധികാരനിരൂപണം.'

ഈ ഗ്രന്ഥത്തിൽ ആദ്യമായി വേദം എന്താണെന്നു വിശ ദീകരിക്കുന്നു. പഴയകാലത്തെ പ്രതിഭാവാന്മാരായ മഹർഷിമാർ എക്കാലത്തെയും മനുഷ്യർക്കുവേണ്ടി പറഞ്ഞുവച്ച അറിവുക ളാണു വേദങ്ങൾ. ഈശ്വരൻ നേരിൽ വന്നു തന്നതൊന്നുമല്ല. പല മന്ത്രങ്ങളുടേയും ഉപജ്ഞാതാക്കളുടെ പേരുകൾ വേദത്തിൽ നിന്നുതന്നെ മനസ്സിലാക്കാം. ആ നിലയ്ക്ക് വേദം പൗരുഷേയ മാണെന്നുവേണം കരുതാൻ.

വേദവാക്യങ്ങളെല്ലാം അപ്പടി സത്യമാണോ? അക്കാര്യ ത്തിലും സാധാരണ സന്ന്യാസിമാരിൽ നിന്നും വ്യത്യസ്തമായ

അഭിപ്രായമാണു ചട്ടമ്പിസ്വാമികൾക്കുള്ളത്. പണ്ടുള്ളവർ പറഞ്ഞുവച്ചതെല്ലാം അതേപടി സത്യമാണെന്നു കരുതുന്നതു വിവേകമല്ല. അവയിൽ യുക്തിയുക്തങ്ങളും ന്യായവുമായവയെ മാത്രം സ്വീകരിക്കുകയും ബാക്കിയുള്ളവയെ തള്ളിക്കളയുകയും ചെയ്യണം ഇതാണ് സ്വാമികളുടെ പക്ഷം. ഉദാഹരണത്തിന് യജ്ഞകർമ്മങ്ങളിൽ വൈദികർ നടത്തിയിരുന്ന ജന്തുഹിംസയെ, അതു വേദം വിധിക്കുന്നതാണെങ്കിൽക്കൂടി, സ്വാമികൾ എതിർത്തു. "പശുവിനെക്കൊന്നു രക്തമൊഴുക്കി ഹോമം നടത്തുന്നവർ സ്വർഗ്ഗത്തിൽ പോകുമെങ്കിൽ പിന്നെ നരകത്തിൽപോകുന്നതാരാണ്" എന്ന് സ്വാമികൾ ചോദിച്ചു. വേദംപോലും സനാതനമായ പ്രമാണമല്ല എന്നു പറയാൻ അക്കാലത്ത് ഒരു സന്ന്യാസി ധൈര്യപ്പെട്ടത് ചില്ലറക്കാര്യമല്ല.

ഇനിയാണ് വേദം പഠിക്കാനധികാരി ആര് എന്ന ചിന്ത വരുന്നത്. വേദങ്ങൾ മുഴുവൻ ആഴത്തിൽ പഠിച്ച ശ്രീവിദ്യാധിരാജസ്വാമികൾ സംശയരഹിതമായി പറഞ്ഞു: അറിവ് ആഗ്രഹിക്കുന്ന ആർക്കും വേദം പഠിക്കാം. ജാതിഭേദമോ സ്ത്രീപുരുഷഭേദമോ അതിലില്ല. വെറുതേപറയുകയല്ല, വേദത്തിൽ നിന്നു തന്നെ അനേകം ഉദാഹരണങ്ങൾ എടുത്തു നിരത്തിക്കൊണ്ട് സ്വാഭിപ്രായം സ്ഥാപിക്കുകയാണു സ്വാമികൾ ചെയ്തത്. ഗാർഗ്ഗ്യൻ എന്ന ബ്രാഹ്മണൻ അജാതശത്രു എന്ന രാജാവിൽ നിന്നും വേദവിദ്യ അഭ്യസിച്ചു. വ്യാസന്റെ പുത്രനായ ശുകൻ ജനകമഹാരാജാവിനു ശിഷ്യപ്പെട്ട് ഉപദേശം സ്വീകരിച്ചു. ശ്വേതകേതു എന്ന ബ്രാഹ്മണൻ പ്രവാഹണൻ എന്ന രാജാവിനോടു വാദത്തിൽ തോല്ക്കുകയും തുടർന്ന് ശിഷ്യനാവുകയും ചെയ്തു. വേദം ഉപദേശിക്കാനുള്ള അധികാരം ബ്രാഹ്മണനല്ല ക്ഷത്രിയനാണ് എന്ന് ആ സന്ദർഭത്തിൽ രാജാവു പറയുന്നുമുണ്ട്. വേദത്തിൽത്തന്നെയുള്ള ഇത്തരം ഉദാഹരണങ്ങൾ എടുത്തുകാട്ടി വേദം പഠിക്കാൻ മാത്രമല്ല പഠിപ്പിക്കാനും പണ്ടുമുതല്ക്കേ ക്ഷത്രിയർക്കവകാശമുണ്ടായിരുന്നുവെന്ന് സ്വാമികൾ സമർത്ഥിച്ചു.

രസകരമായ മറ്റൊരുകഥ വേദാധികാരനിരൂപണത്തിൽ ഉദ്ധരിച്ചിട്ടുള്ളതുകൂടി പറയാം. ജാനശ്രുതി എന്ന ശൂദ്രന് പഠിക്കാനാഗ്രഹമുണ്ടായി. അയാൾ രൈക്വൻ എന്ന ബ്രാഹ്മണനെ സമീപിച്ചു. ആദ്യം നിഷേധിച്ചുവെങ്കിലും ഒരുപാട് ദ്രവ്യവും പശുക്കളും മറ്റുമായി വീണ്ടും ചെന്നപ്പോൾ സന്തോഷത്തോടെ രൈക്വൻ വിദ്യ നൽകാൻ തയ്യാറായി. ശൂദ്രർക്കും വേദാധികാരമുണ്ടായിരുന്നു എന്നതിനു തെളിവായി ഛാന്ദോഗ്യോപനിഷത്തിലെ ഈ കഥ അംബേദ്കർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. അതിനും ഇരുപത്തിയാറുവർഷം മുമ്പാണ് ശ്രീചട്ടമ്പിസ്വാമി തന്റെ ഗ്രന്ഥത്തിൽ ഇത് ഉദ്ധരിച്ചത്.

ശൂദ്രർക്കു വേദം പഠിക്കാമെന്നു മാത്രമല്ല വേദസൂക്തങ്ങളിൽ ചിലതിന്റെ കർത്താക്കൾ ശൂദ്രരാണെന്നുകൂടി സ്വാമികൾ കണ്ടെത്തി. പുരാതന കാലത്തു വേദപണ്ഡിതകളായ സ്ത്രീകളുണ്ടായിരുന്നു എന്നതിനും തെളിവുനിരത്തി. ചുരുക്കത്തിൽ ജ്ഞാനം ആഗ്രഹിക്കുന്ന ഏതൊരു മനുഷ്യനും വേദപഠനത്തിന് അധികാരിയാണ് എന്ന് ആർക്കും ഖണ്ഡിക്കാനാവാത്തവണ്ണം സ്വാമികൾ ഈ ഗ്രന്ഥത്തിലൂടെ ഉറപ്പിച്ചു.

ഇങ്ങനെ, പ്രാചീനമലയാളം, വേദാധികാരനിരൂപണം എന്ന രണ്ടുഗ്രന്ഥങ്ങളാണ് അന്ധവിശ്വാസത്തിന്റെ ഇരുട്ടിൽ നിന്നും ആധുനികതയുടെ വെളിച്ചത്തിലേക്ക് കേരളത്തെ നയിച്ചത്. അതുകൊണ്ടാണ് "കേരളീയ നവോത്ഥാന സൗധത്തിന്റെ കന്നിമൂലക്കല്ലാണ് ചട്ടമ്പിസ്വാമികൾ" എന്ന് പ്രൊഫ. എസ്. ഗുപ്തൻനായർ രേഖപ്പെടുത്തിയിരിക്കുന്നത്.

## 33

നാടിന്റെ നവോത്ഥാനം ലക്ഷ്യം വച്ചു ചട്ടമ്പിസ്വാമികൾ രചിച്ച രണ്ടു കൃതികളെയാണു നാം പരിചയപ്പെട്ടത്. ഈ പട്ടികയിൽപെടുന്ന മൂന്നാമതൊരു പുസ്തകത്തെപ്പറ്റിക്കൂടി അറിഞ്ഞിരിക്കണം – 'ആദിഭാഷ'

സംസ്കൃതത്തിലും തമിഴിലും അസാധാരണപണ്ഡിതനായിരുന്ന സ്വാമികൾ നമ്മുടെ ദേശവും ഭാഷയും എത്രയോ പുരാതനമാണെന്ന് ഇതിലൂടെ സ്ഥാപിക്കുന്നു. ലോകത്തിൽ രാജ്യങ്ങൾ അനേകമുണ്ട്. അവയിലെല്ലാം മനുഷ്യരും അവർക്കെല്ലാം ഭാഷകളുമുണ്ട്. ഈ ഭാഷകളെല്ലാം 'വീചീതരംഗന്യായ' പ്രകാരമുണ്ടായോ? 'കദംബമുകുളന്യായ' പ്രകാരമുണ്ടായോ? സ്വാമികൾ ചോദിക്കുന്നു. വീചി എന്നാൽ തിര. തിരയുടെ തുടർച്ചയാണു തരംഗം. ഒരു തിരയുണ്ടാകുന്നു. അതു തീരമണയും മുമ്പു മറ്റൊരു തിര ഉണ്ടാകുന്നു. ആ മട്ടിൽ ഒന്നിനു പുറകേ ഒന്നായി തുടർന്നു വരുന്നത് എന്നാണ് വീചീതരംഗന്യായത്തിന് അർത്ഥം. കദംബം എന്നാൽ കടമ്പുവൃക്ഷം. മുകുളം മൊട്ട്. കടമ്പു മരത്തിൽ എല്ലാ ഭാഗത്തും ഒരുമിച്ചാണു മൊട്ടുകളുണ്ടാകുന്നത്. അതുപോലെ പല സ്ഥലങ്ങളിൽ ഒരുസമയത്തുണ്ടാകുന്നത് എന്നാണ് കദംബമുകുളന്യായത്തിന്റെ അർത്ഥം. അപ്പോൾ ഇന്നു ലോകത്തിൽ കാണുന്ന ഭാഷകളെല്ലാം ഏതോ ഒരു ആദിഭാഷയിൽ ഒരു ദിക്കിൽ തുടങ്ങി ക്രമേണ നാനാവഴിക്കും പരന്നിട്ടുള്ളതോ അതോ അവിടവിടെ ഉണ്ടായി പ്രചരിച്ചിട്ടുള്ളതോ എന്നാണു ചോദ്യം. ഇതിന് ഉത്തരം പറയണമെങ്കിൽ മനുഷ്യരുടെ ഉത്പത്തിയെക്കുറിച്ചു ചിന്തിക്കേണ്ടിവരും. മനുഷ്യർ ഭൂഖണ്ഡത്തിൽ ഏതെങ്കിലും ഒരു ഭാഗത്ത് ഉണ്ടായി, അവിടെ നിന്നും പല പ്രദേശങ്ങളിലേക്കും പിരിഞ്ഞുപോയിട്ടുള്ളതോ അതല്ല അവിടവിടെ തനിയെ ഉണ്ടായതോ?

ഭൂമിയിൽ എവിടെയോ ഒരിടത്തുണ്ടായി, അവിടെനിന്നും വാസയോഗ്യമായ പല ഭാഗങ്ങളിലേക്കും പിരിഞ്ഞുപോയിട്ടുള്ള

താണു മനുഷ്യസമൂഹം എന്നത്രേ ചരിത്രകാരന്മാരുടെ പക്ഷം. എങ്കിൽ ഭാഷയുടെ കാര്യവും അതുപോലെയാകാനേ തരമുള്ളൂ എന്നു സ്വാമികൾ ഊഹിക്കുന്നു.

ആ ആദിഭാഷ ഏതായിരിക്കാം എന്നാണ് അടുത്ത അന്വേഷണം. സംസ്കൃതവും തമിഴും പുരാതനഭാഷകൾ തന്നെ. ഇവയിൽ വച്ച് ആദിദ്രാവിഡഭാഷ സംസ്കൃതത്തേക്കാൾ പ്രാചീനമാണെന്നും അതു ലോകത്തിലെ മറ്റെല്ലാ ഭാഷകളുടെയും അമ്മ (തായ്മൊഴി) ആണെന്നും ഈ ഗ്രന്ഥത്തിൽ ചട്ടമ്പിസ്വാമികൾ സ്ഥാപിക്കുന്നു. ഇരുഭാഷകളിലേയും അക്ഷരമാലയും സന്ധികാര്യങ്ങളും പദങ്ങളും ലിംഗവചനവിഭക്തികളും എല്ലാം നിരൂപണം ചെയ്താണ് ഈ നിഗമനത്തിലേയ്ക്കെത്തിച്ചേർന്നിരിക്കുന്നത്.

ഭാരതത്തിന്റെ അതിപുരാതനസംസ്കാരം ദ്രാവിഡസംസ്കാരമാണ് എന്നുപോലും ഈ ഗ്രന്ഥത്തിൽ സമർത്ഥിച്ചിരിക്കുന്നു. ഡോക്ടർ ജോൺ മാർഷലിന്റെ നേതൃത്വത്തിൽ സിന്ധൂനദീതടം ഖനനം ചെയ്ത് ഇതേകാര്യം കണ്ടെത്തിയത് പില്ക്കാലത്താണ് എന്നോർക്കണം.

വേദാംഗങ്ങളിൽ ഒന്നാണു വ്യാകരണശാസ്ത്രം. വ്യാകരണശാസ്ത്രത്തിലെ മഹാപ്രതിഭകളെ ഋഷി എന്നോ മുനി എന്നോ വാഴ്ത്തുന്ന പാരമ്പര്യം പണ്ടേ നമ്മുടെ രാജ്യത്തുണ്ട്. പാണിനി മഹർഷി, പതഞ്ജലി മഹർഷി, അഗസ്ത്യമുനി മുതലായവർ ഉദാഹരണം. ആ നിരയിൽ കേരളം സംഭാവന ചെയ്ത ഏക മഹർഷിയാണു ചട്ടമ്പിസ്വാമിതിരുവടികൾ. "പ്രാചീനമലയാളപരമായും ഭാഷാശാസ്ത്രപരമായും ഇത്രയൊക്കെ സിദ്ധാന്തസ്ഥാപനങ്ങളും ഗവേഷണങ്ങളും നടത്തിയ ഒരവധൂതൻ ഇവിടെ ജീവിച്ചിരുന്നു എന്ന വസ്തുത രോമാഞ്ചത്തോടെയല്ലാതെ ആർക്കു സ്മരിക്കാനാവും?"*

---

* പ്രൊഫ. നടുവട്ടം ഗോപാലകൃഷ്ണൻ

## 34

അവധൂതന്മാരുടെയും ആചാര്യനായിരുന്നു വാസ്തവത്തിൽ വിദ്യാധിരാജൻ. ഒരു സംഭവം പറയാം.

സ്വാമികൾക്ക് അനേകം ഗൃഹസ്ഥശിഷ്യന്മാരുണ്ടായിരുന്നതിൽ ഒരാളാണു തലവടികൃഷ്ണപിള്ള. സ്വാമികൾ അദ്ദേഹത്തിന്റെ വീട്ടിൽ വിശ്രമിച്ചിരുന്ന കാലത്തു നടന്ന സംഭവമാണ്. സൂര്യനസ്തമിച്ചാൽ കുറേ നടക്കുക സ്വാമികളുടെ ശീലമായിരുന്നു. എങ്ങോട്ടെന്നില്ലാതെ കുറേദൂരം നടക്കും. തോന്നുമ്പോൾ മടങ്ങും. അന്നും സന്ധ്യയോടടുത്തു സ്വാമികൾ സായാഹ്ന സവാരിക്കിറങ്ങി. ഒപ്പം ശിഷ്യനായ കൃഷ്ണപിള്ളയും മറ്റൊരാളും. കുറേ നടന്നുകഴിഞ്ഞു. ഇരുൾ പരക്കുന്നു. അപ്പോൾ എതിരേ വന്ന ഒരാൾ സ്വാമിയുടെ അടുത്തെത്തി നിന്നു. ചട്ടമ്പിസ്വാമിയുടെ ദൃഷ്ടികൾ ഒരു നിമിഷം അയാളിൽ പതിഞ്ഞു. അയാൾ സ്വാമിയുടെ പാദങ്ങളിൽ നമസ്കരിച്ചു. കാഴ്ചയ്ക്ക് ഒരു ഭ്രാന്തൻ. വൃത്തികെട്ട വേഷം. വികൃതമായ രൂപം. സ്വാമി അയാളെ പിടിച്ചെഴുന്നേല്പിച്ചു. തൊഴുകൈയോടെ നില്ക്കുകയാണയാൾ. കണ്ണീർ ഇറ്റിറ്റു വീഴുന്നു. രണ്ടുകൈകളും തലയിൽവച്ചു സ്വാമികൾ അയാളെ അനുഗ്രഹിച്ചു. വൈദ്യുതപ്രവാഹത്താലെന്ന പോലെ പൊടുന്നനെ ആ മുഖം തെളിഞ്ഞു. ഒന്നും ചോദിച്ചില്ല; ഒന്നും പറഞ്ഞുമില്ല. അർത്ഥപൂർണ്ണമായ ചില നിമിഷങ്ങൾ മാത്രം. വിനയാന്വിതനായി അയാൾ നടന്നകന്നു. സ്വാമിയും കൂട്ടരും അവരുടെ വഴിക്കും.

കൂടെയുള്ളവർക്കു സംഭവത്തിന്റെ രഹസ്യമറിയണം. പക്ഷേ എത്ര ചോദിച്ചിട്ടും അതു പറയാതെ സ്വാമിജി ഒഴിഞ്ഞുമാറി. കൃഷ്ണപിള്ള വിട്ടില്ല. ശിഷ്യനെന്ന സ്വാതന്ത്ര്യം ഉപയോഗിച്ചു വീണ്ടും നിർബന്ധിച്ചു. അപ്പോൾ സ്വാമിജി പറഞ്ഞു: "അദ്ദേഹം മഹാജ്ഞാനിയായ ഒരു സിദ്ധനാണ്. ജീവന്മുക്തനായി കഴിയുകയാണ്. ശരീരം വിട്ടുപോകാൻ ഇനി അധികം സമയ

മില്ല. നാളെ ഒരു മണിയോടെ സമാധിയാകും. ആ സന്തോഷ മാണു കണ്ണീരായി ഒഴുകിയത്.'' എന്നിട്ടു കൃഷ്ണപിള്ളയോടു പതുക്കെപ്പറഞ്ഞു ''ഇതെല്ലാം പരമരഹസ്യങ്ങളാണ്. ആരോടും പറയാനുള്ളതല്ല. നിർബന്ധം പിടിച്ചതുകൊണ്ടു പറഞ്ഞുവെന്നേ യുള്ളൂ. ഇതുഞാൻ ജീവിച്ചിരിക്കുന്നിടത്തോളംകാലം മറ്റാരോടും പറയരുത്.''

അടുത്തദിവസം സ്വാമിജി പ്രവചിച്ച സമയത്തുതന്നെ അജ്ഞാതനായ ആ മഹാത്മാവ് സമാധിയടഞ്ഞു. സംഭവത്തിനു ദൃക്സാക്ഷിയായിരുന്ന ശ്രീ തലവടി കൃഷ്ണപിള്ള ചട്ടമ്പിസ്വാമി യുടെ മഹാസമാധിക്കു ശേഷമേ ഇതേപ്പറ്റി പുറത്തു മിണ്ടിയുള്ളൂ.

ജാതിക്കെതിരെ, അന്ധവിശ്വാസങ്ങൾക്കെതിരെ, അനീതി ക്കെതിരെ പോരാടിയ ചട്ടമ്പിസ്വാമികളെയല്ല, മറ്റൊരു ചിത്രമാണ് നാമിവിടെ കാണുന്നത്.

അദ്ധ്യാത്മവിദ്യ ആഗ്രഹിക്കുന്നവർക്കുവേണ്ടി സ്വാമികൾ രചിച്ച രണ്ടു ഉത്തമഗ്രന്ഥങ്ങളുണ്ട് - 'അദ്വൈതചിന്താപദ്ധതിയും' 'നിജാനന്ദവിലാസവും'. ഭക്തന്മാർ ആവശ്യപ്പെട്ടതനുസരിച്ച് എഴു തിയവയാണ്*. ''ശങ്കരാചാര്യർക്കുപോലും ബഹുമുഖജ്ഞാന വിജ്ഞാനങ്ങൾ ഇത്രത്തോളം സാധിച്ചിരുന്നില്ല. ആരു സമീപി ക്കുന്നുവോ അവന്റെ കഴിവനുസരിച്ചു സമാധാനിച്ചു പോരാം - ലോട്ട കൊണ്ടുവരുന്നവന് അത് നിറച്ച്; മൊന്ത കൊണ്ടുവരുന്ന വന് അതുനിറച്ച്; കുട്ടകമാണെങ്കിൽ അതുംനിറച്ച് കൊണ്ടു പോകാം.'' എന്നിങ്ങനെ പണ്ഡിതനും കവിയുമായിരുന്ന ശ്രീപ ന്നിശ്ശേരി നാണുപിള്ള പറഞ്ഞതാണ് ഭട്ടാരകസ്വാമികളെ സംബ ന്ധിച്ച പരമാർത്ഥം.

---

*ബ്രഹ്മവിദ്യ ആഗ്രഹിക്കുന്നവർ അർഹനായ ഗുരുവിന്റെ സഹായത്തോടെ പഠിച്ചുറപ്പിക്കേണ്ട ഗ്രന്ഥങ്ങളാകയാൽ അവയെപ്പറ്റി ഇവിടെ കൂടുതൽ വിവ രിക്കുന്നില്ല.

## 35

തന്നെ സമീപിക്കുന്നവന് എന്താവശ്യമോ അതുകൊടുക്കും. സ്വന്തം പേരിനോ പെരുമയ്ക്കോവേണ്ടി സ്വാമികൾ യാതൊന്നും ചെയ്തിരുന്നില്ല. വൈദ്യശാസ്ത്രത്തിൽ അത്ഭുതകരമായ അറിവും കഴിവും ഉണ്ടായിരുന്നിട്ടും താനൊരു വിദഗ്ദ്ധ ചികിത്സകനാണെന്നു ഭാവിച്ചില്ല. അതേസമയം താൻ ചെല്ലുന്നിടത്ത് കഷ്ടപ്പെടുന്ന രോഗികളെകണ്ടാൽ എത്രയുംപെട്ടെന്ന് ചികിത്സിച്ചു ഭേദപ്പെടുത്തും. സംശയനിവൃത്തിക്കായി സമീപിക്കുന്ന വൈദ്യന്മാരെ സംസ്കൃതത്തിലെയും തമിഴിലെയും ശാസ്ത്രങ്ങളുദ്ധരിച്ചു പഠിപ്പിക്കും. ഇതാണു സ്വാമികളുടെ രീതി. ഗ്രന്ഥങ്ങളിലില്ലാത്ത അനേകം ഒറ്റമൂലിപ്രയോഗങ്ങളും സ്വാമിക്കു വശമായിരുന്നു.

ഒരു നട്ടുച്ച വെയിലത്ത് സ്വാമി മൂവാറ്റുപുഴ നിന്നും കാൽനടയായി പെരുമ്പാവൂരിലെത്തി. ദാഹം പൊറുക്കവയ്യാതായപ്പോൾ അടുത്തുകണ്ട ഒരു വീട്ടിൽ കയറി കുടിക്കാനെന്തെങ്കിലും വേണമെന്നാവശ്യപ്പെട്ടു.

"ഈ നാട്ടുകാരനല്ല, അല്ലേ?" ഗൃഹനായികയായ വൃദ്ധ സങ്കടത്തോടെ ചോദിച്ചു.

"വിഷൂചികമൂലം എത്രയെണ്ണം മരിച്ചു! ഈ വീട്ടിലുണ്ടായിരുന്ന നാലുപേർ കഴിഞ്ഞയാഴ്ച പോയി. ഇപ്പോൾ മൂന്നുപേർ അവശരായി കിടപ്പാണ്. അതുകൊണ്ട് ഇവിടത്തെ വെള്ളം കുടിക്കണ്ട."

"ഒരു കരിക്ക് കിട്ടിയാൽ മതി." - സ്വാമികൾ.

കരിക്ക് അടക്കുന്നതിനിടയിൽ സ്വാമി ആ പറമ്പിൽതന്നെയുണ്ടായിരുന്ന ഏതോ പച്ചില പറിച്ചുകൊണ്ടുവന്നു. കരിക്കിൻതൊണ്ട് ചതച്ചുപിഴിഞ്ഞനീരിൽ ആ പച്ചിലച്ചാറു ചേർത്ത് രോഗികൾക്കുനൽകി. അല്പംകഴിയുമ്പോൾ രോഗികൾ കഞ്ഞി വേണമെന്നു പറയുമെന്നും കൊടുക്കാൻ മടിക്കേണ്ടെന്നും

നിർദ്ദേശം നൽകിയിട്ടു സ്വാമികൾ പോയി. അവശനിലയിൽ കിട ന്നിരുന്ന ആ മൂന്നുപേരും രക്ഷപ്പെട്ടു.

തിരുവനന്തപുരത്തുള്ളപ്പോൾ സ്വാമിയുടെ താവളങ്ങളിലൊ ന്നായിരുന്നല്ലോ കല്ലുവീട്. അവിടെനടന്ന ഒരു സംഭവമാണിത്. ഒരു സ്ത്രീക്കു പ്രസവവേദന. അക്കാലങ്ങളിൽ പ്രസവം വീട്ടിൽ തന്നെയായിരുന്നു. കുഴപ്പമുണ്ടെന്നു കണ്ടാൽ മാത്രം ഡോക്ടറെ വരുത്തുകയോ ആശുപത്രിയിലെത്തിക്കുകയോ ചെയ്യും. ഈ സ്ത്രീക്കു വേദന തുടങ്ങി മണിക്കൂറുകൾ കഴിഞ്ഞിട്ടും പ്രസവം നടക്കായ്കയാൽ ഡോക്ടറെ വരുത്തി. ഡോക്ടർ വേണ്ടതു ചെയ്തിട്ടും ഫലം കണ്ടില്ല. ഗർഭിണിയാണെങ്കിൽ ഞെളിപിരിക്കൊ ള്ളുന്നു. സ്വാമി ഉണ്ടായിരുന്നെങ്കിൽ എല്ലാം മംഗളമാകുമായിരു ന്നു. ഗർഭിണിയുടെ അമ്മ ഓർത്തു. പക്ഷേ ഇപ്പോൾ എവി ടെയാണെന്ന് ആർക്കറിയാം? എന്തൊരത്ഭുതം! അതാ വരുന്നു സ്വാമിതിരുവടികൾ. ആ അമ്മ കാര്യമറിയിച്ചു. ഉടനെ സ്വാമിജി പറമ്പിലിറങ്ങി ഒരു പച്ചിലപറിച്ച് കയ്യിലിട്ട് കശക്കി. ഒരു പ്ലാവില ക്കുമ്പിൾനിറയെ ചാറുമായി വന്നു. ഗർഭിണിയുടെ അടിവയറ്റിൽ പുരട്ടാൻ നിർദ്ദേശിച്ചു. ഇതെല്ലാം ഒരു പുച്ഛരസത്തിൽ നോക്കി ക്കൊണ്ട് ഡോക്ടർ കസേരയിലിരിപ്പുണ്ട്.

“ഏതു കുഞ്ഞുവേണം? ആണോ പെണ്ണോ?” സ്വാമി അമ്മ യോടു ചോദിച്ചു.

“മൂത്തത് ആണ്. ഇത് രണ്ടാമത്തേത്. പെണ്ണായാൽ നല്ലത്. പിന്നെ........ അമ്മയെപ്പോലെ വെളുത്തിരുന്നാൽ സന്തോഷം.”

“എല്ലാംകൂടി ഒത്തുകിട്ടുമോ?”

പെൺകുഞ്ഞാണ്. അച്ഛനെപ്പോലെ കറുത്തിരിക്കും.”

നിമിഷങ്ങൾക്കകം കുഞ്ഞ് കരയുന്ന ശബ്ദം കേട്ടു. അച്ഛ നെപ്പോലെ കറുത്ത പെൺകുഞ്ഞ്. ഡോക്ടർ സ്വാമിയുടെ പാദ ങ്ങളിൽ നമസ്കരിച്ചു.

പ്രശസ്തനായ കുമ്പളത്തു ശങ്കുപ്പിള്ളയുടെ ശേഷകാരി

കുമ്പളത്തു തങ്കമ്മ ബാല്യത്തിൽ ചട്ടമ്പിസ്വാമികളുടെ വാത്സല്യം വേണ്ടുവോളം അനുഭവിച്ച ഭാഗ്യവതിയായിരുന്നു. അവരുടെ അനുഭവം കേൾക്കുക. "സ്വാമികൾ വന്ന ഉടനെ എന്നെ അന്വേഷിച്ചു. വല്യമ്മാവൻ പറഞ്ഞു, ഞാൻ ജ്വരമായി മേടയിൽ കിടക്കുകയാണെന്ന്. അന്നു നന്നേ ക്ഷീണിച്ചിരുന്ന ആ വാത്സല്യനിധി പടികയറി എന്നെക്കാണാൻ മുകളിൽ വന്നു. "കള്ളദീനമാണല്ലേ?" എന്നു ചോദിച്ചുകൊണ്ട് എന്നെ എഴുന്നേല്പിച്ചിരുത്തി. ഒരു ചൂട്ടടുപ്പും കൊതുമ്പും കൊണ്ടുവരാൻ സ്വാമികൾ ഞങ്ങളുടെ കാര്യസ്ഥനോടു പറഞ്ഞു. എന്നിട്ടു വെളിയിൽപോയി ഏതോ പച്ചിലകൾ പറിച്ചുകൊണ്ടുവന്നു. അതു വാട്ടിപ്പിഴിഞ്ഞു നീരെടുത്ത് ഏതാനും തുള്ളികൾ എന്റെ വായിലേക്കൊഴിച്ചുതന്നു. അതു കുടിച്ച ഉടനെ ക്ഷീണമെല്ലാം മാറി. സ്വാമിയുടെ കൈക്കുപിടിച്ചുകൊണ്ടു പടികൾ ഇറങ്ങി ഞാൻ താഴെ വന്നു."

കഠിന സുഖക്കേടുകളെപ്പോലും സ്വാമികൾ കൈകാര്യം ചെയ്തിരുന്ന രീതി കാണിക്കാൻ ഒന്നുരണ്ടുദാഹരണങ്ങൾ പറഞ്ഞുവെന്നേയുള്ളു.

## 36

സുഖക്കേടുകൾ കഠിനമാണെങ്കിലും സ്വാമിയുടെ ചികിത്സ ലളിതമായിരുന്നു. സുഖപ്പെടുന്നതോ? വേഗത്തിലും. വൈദ്യശാസ്ത്രത്തിൽ മുഖ്യമായ ഒരു വിഭാഗമാണു വിഷവൈദ്യം. അതിലും സ്വാമികളെ ജയിക്കാൻ അന്നാരുമുണ്ടായിരുന്നില്ല. വലിയ വിഷഹാരിയായ നീലകണ്ഠപ്പിള്ള കൂടുതൽ പഠിക്കാനായി സ്വാമിയെ സമീപിച്ചതും നീലകണ്ഠതീർത്ഥപാദരായിത്തീർന്നതും കണ്ടുവല്ലോ. ചട്ടമ്പിസ്വാമിയുടെ വിഷചികിത്സാരീതി കാണിക്കാൻ ഒരു സംഭവം മാത്രം പറയാം.

നെടുമങ്ങാട്ട് ചുള്ളിമാനൂരിനടുത്ത് പാമ്പാടി എസ്റ്റേറ്റ്. ഉടമസ്ഥന്റെ പേരും കുഞ്ഞൻപിള്ള. എസ്റ്റേറ്റിനുള്ളിൽ തന്നെയായിരുന്നു അദ്ദേഹവും കുടുംബവും താമസിച്ചിരുന്നത്. യാത്രക്കിടയിൽ ചിലപ്പോൾ സ്വാമികൾ വലിയ ഭക്തരായ അവരുടെ ഭവനത്തിൽ വിശ്രമിക്കാറുണ്ടായിരുന്നു. അങ്ങനെയൊരുദിവസം അവിടെ കൃഷിപ്പണിയും മറ്റും ചെയ്യുന്ന കുറവവിഭാഗത്തിൽപെട്ട ഒരാൾ മുറ്റത്തിന്റെ അതിരായ തോട്ടിന്നക്കരെ നിൽക്കുന്നതും ഗൃഹനാഥൻ അയാളെ കൈത വെട്ടാൻ നിയോഗിക്കുന്നതും കണ്ടു. കുറച്ചുകഴിഞ്ഞ് അദ്ദേഹം ഒരുപാത്രം നിറയെ കരിക്കിൻവെള്ളം സ്വാമിക്കു കുടിക്കാൻ കൊണ്ടുവച്ചു. "അതവിടെ ഇരിക്കട്ടെ. അതുകുടിക്കാൻ ഒരാൾ വരുന്നുണ്ട്." സ്വാമികൾ പറഞ്ഞു. സ്വാമികളെ കാണാൻ ആരോ വരുന്നുണ്ടാവും എന്നേ ഗൃഹനാഥൻ കരുതിയുള്ളൂ. പക്ഷേ ചില നാടകീയ രംഗങ്ങളാണു പിന്നീട് അവിടെ നടന്നത്.

"ഇന്നത്തെ പണി മുടങ്ങിയല്ലോ." താടിതടവിക്കൊണ്ട് സ്വാമികൾ വീട്ടുകാരനോടു പറഞ്ഞു. "എന്താ സ്വാമീ?" വീട്ടുകാരന്റെ ചോദ്യത്തിന് സ്വാമി ഉത്തരം പറയുംമുമ്പ് "തമ്പ്രാക്കളേ തമ്പ്രാക്കളേ" എന്നലറിവിളിച്ചുകൊണ്ട് ഒരു കുറവൻ ഓടിക്കിതച്ചെത്തി. പിന്നാലേ നാലഞ്ചുപേർ ചേർന്ന് കൈത വെട്ടാൻ നിയോഗിച്ചിരുന്ന കുറവനെ താങ്ങിയെടുത്തുകൊണ്ടുവന്നു.

"എന്തുപറ്റി? "ഗൃഹനാഥൻ അന്വേഷിച്ചു.

"അവനെ കൈതമൂർക്കൻ കടിച്ചു, ഓർമ്മയില്ല." പരിഭ്രമത്തോടെ കുറവന്മാർ പറഞ്ഞു. എന്തുചെയ്യണമെന്നറിയാതെ വീട്ടുകാർ വിഷമിച്ചുനിൽക്കേ, മുറ്റത്തു ബോധമറ്റുകിടക്കുന്ന ആളിന്റെ സമീപത്തേക്കു സ്വാമികൾ ചെന്നു. കടിവായ് ഞെക്കി കുറെ രക്തം കളഞ്ഞു. വെള്ളമൊഴിച്ചു മുറിവു കഴുകി. എന്നിട്ട് അവിടെയൊക്കെ നടന്ന് ഏതോ ഒരു പച്ചിലപറിച്ചു കശക്കി അതിൽ പുരട്ടി.

അത്ഭുതം! കൈതമൂർഖന്റെ കടിയേറ്റയാൾ കണ്ണുതുറന്നു. "ആ കരിക്കിൻവെള്ളം അവനു കുടിക്കാൻ കൊടുക്കണം." സ്വാമികൾ ഗൃഹനാഥനോടു പറഞ്ഞു. ഉടനേ, കരിക്കിൻവെള്ളവും ഒരു ചിരട്ടയുമായി അദ്ദേഹം ആ കുറവന്റെയടുക്കലേക്കു ചെന്നു.

"ആ ചിരട്ട എന്തിനാണ്?" സ്വാമികൾ.

"കുറവനു കുടിക്കാൻ കൊടുക്കാൻ." – ഗൃഹനാഥൻ

"വേണ്ട." സ്വാമികൾ വിലക്കി. "അവനും മനുഷ്യൻ തന്നെയല്ലേ?" സ്വാമി പറഞ്ഞാൽ ആ വീട്ടുകാർക്കെതിരഭിപ്രായമില്ല. കരിക്കിൻവെള്ളം മുഴുവൻ പാത്രത്തിൽ നിന്നുതന്നെ കുറവൻ കുടിച്ചു. ഒന്നും സംഭവിക്കാത്ത മട്ടിൽ എഴുന്നേറ്റു പോവുകയും ചെയ്തു. ഒരു സാധുമനുഷ്യന്റെ ജീവരക്ഷണവും ഒരു ഉയർന്ന കുടുംബത്തിന്റെ അന്ധവിശ്വാസനശീകരണവും ഈ ഒറ്റ സംഭവം കൊണ്ടു സ്വാമികൾ സാധിച്ചു എന്നു ചുരുക്കം. ഇങ്ങനെ എത്രയെത്ര സംഭവങ്ങൾ ! എല്ലാമറിയാൻ നേരിൽ കണ്ടവർ എഴുതിയിട്ടുള്ളതു വായിക്കുകതന്നെ വേണം.

രാത്രിയാണല്ലോ സ്വാമികളുടെ സഞ്ചാരം. പലപ്പോഴും ശിഷ്യരാരെങ്കിലും കൂടെയുണ്ടാകും. തനിയേ നടക്കുകയായിരുന്ന ഒരു രാത്രിയിൽ കൊള്ളക്കാർ വഴിയിൽ തടഞ്ഞു. നാലുപേരുണ്ടായിരുന്നു അവർ. രണ്ടുപേർ സ്വാമിയേയും ഒരുവൻ തോൾസ

ഞ്ചിയിലും പിടിക്കാൻ തുടങ്ങിയപ്പോൾ സ്വാമിജി ഏതോ മർമ്മ വിദ്യ പ്രയോഗിച്ചു. നാലുപേരും അനങ്ങാനാവാതെ അങ്ങനെ നില്പായി! സ്വാമികൾ സാവധാനം നടന്ന് അടുത്തുള്ള ഒരു ഭക്തന്റെ ഗൃഹത്തിൽ രാത്രി തങ്ങി. നേരം നന്നേ പുലരുംമുമ്പു തന്നെ വഴിയിൽ നാലുപേർ ചലനമറ്റു നിൽക്കുന്ന വാർത്ത നാട്ടിൽ പരന്നു. "ചട്ടമ്പിസ്വാമി ഈ വഴിയെങ്ങാനും പോയോ?" ആരോ സംശയമുന്നയിച്ചു. ഒടുവിൽ ആ രാത്രിച്ചട്ടമ്പികളെ മറു പ്രയോഗം ചെയ്തു ബോധംവരുത്താൻ യഥാർത്ഥ ചട്ടമ്പിയെ തേടിപ്പിടിച്ചു കൊണ്ടുചെല്ലേണ്ടിവന്നു. വിഷവൈദ്യത്തിൽ എന്ന പോലെ മർമ്മവിദ്യയിലും ചൂണ്ടുമർമ്മം, നോക്കുമർമ്മം മുതലായ അങ്ങേയറ്റത്തെ നിലവരെ സ്വാമികൾക്ക് വശമായിരുന്നു എന്ന് അക്കാലത്ത് ജീവിച്ചിരുന്നവർ രേഖപ്പെടുത്തിയിട്ടുണ്ട്.

## 37

വിദ്യാധിരാജസ്വാമിക്കു വശമായിരുന്ന വിദ്യകൾ ഏതെല്ലാമെന്നു ചിന്തിക്കുന്നതിനേക്കാൾ വശമാകാതിരുന്ന വിദ്യ ഏത് എന്നു ചിന്തിക്കുന്നതാവും എളുപ്പം. വൈദ്യത്തിന്റെ കാര്യം കണ്ടുവല്ലോ. ജ്യോതിഷത്തിലുമുണ്ടായിരുന്നു തത്തുല്യമായ അവഗാഹം.

ആയിരത്തിത്തൊള്ളായിരത്തിപതിനഞ്ചിനോടടുത്തു ഒരു മഴക്കാലം. അക്കാലത്തുണ്ടായ മറക്കാനാവാത്ത ഒരനുഭവം പറവൂർ വടക്കേക്കരയിൽ ശ്രീ തൈലോത്തു നാരായണപിള്ള രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹവും സ്വാമിയുംകൂടി ഒരു വൈകുന്നേരം കൊടുങ്ങല്ലൂരിൽനിന്നു ജലമാർഗ്ഗം യാത്രതിരിച്ചു. ഒരു കൊച്ചുവള്ളത്തിലായിരുന്നു യാത്ര. പെട്ടെന്നു മാനം കാറുകൊണ്ടു. കറുത്തിരുണ്ട ആകാശത്തിനു കീഴെ കോളുകൊണ്ട കായൽ. ശക്തമായ ശീതക്കാറ്റ്. കായലിലെ ഓളത്തിന് ആക്കം കൂടി. എടുത്തെറിയുംപോലെ ആ കൊച്ചുവള്ളം ഓളങ്ങളിൽപെട്ടു പൊങ്ങാനും പൊടുന്നനെ പതിക്കാനും തുടങ്ങി. അത് സമുദ്രസംഗമസ്ഥലം കൂടിയാണ്. വേലിയേറ്റവുമുണ്ട്. അപ്പോഴേക്കും കൂരിരുട്ട് എങ്ങും വ്യാപിച്ചിരുന്നു. കരയേത് കായലേത് എന്നറിയാൻ കഴിയാതെ വള്ളക്കാരൻ കഴയൂന്നുകയാണ്. വള്ളം മുങ്ങും. തീർച്ച. "കഴ എത്തുന്നില്ല സാറേ"- പതറിയ ശബ്ദത്തിൽ വള്ളക്കാരൻ വിളിച്ചുപറഞ്ഞു. "സ്വാമീ ...." നാരായണപിള്ള സ്വാമിയുടെ അടുത്തേക്ക് നീങ്ങിയിരുന്നു. ചെറിയ മഴച്ചാറ്റലും ആരംഭിച്ചു.

"ഒന്നും കണ്ടുകൂടാ. വള്ളം കടലിലോട്ടു പോകുന്നെന്നാ തോന്നുന്നേ" വള്ളക്കാരൻ പറഞ്ഞു.

"ഈശ്വരാ ഇനിയെന്തു ചെയ്യും? " നാരായണപിള്ള മരണത്തിന്റെ ഭീകരമുഖം മുന്നിൽക്കണ്ടു. "സ്വാമീ നമ്മളെന്തു ചെയ്യും?"

സ്വാമികൾക്കാണെങ്കിൽ ഒരു കുലുക്കവുമില്ല! ഒരു മൂളി

പ്പാട്ടും പാടി കൂസലില്ലാതിരിക്കുകയാണ്. പക്ഷേ വള്ളക്കാരൻ അപ്പോഴേക്കും അവശനായിക്കഴിഞ്ഞിരുന്നു. ഇനി രക്ഷയില്ല നാരായണപിള്ള ഉറപ്പിച്ചു. "അവിടുന്നുതന്നെ രക്ഷിക്കണം സ്വാമീ."

"നമുക്കിപ്പോൾ സമയം ചീത്തയല്ല. ഒട്ടും പേടിക്കേണ്ട." സ്വാമിയുടെ സാന്ത്വന വാക്കുകളാൽ നാരായണപിള്ളക്കു ജീവൻ തിരിച്ചുകിട്ടിയപോലെ തോന്നി. എങ്കിലും, വള്ളം സമുദ്രത്തിലേക്കാണു പോകുന്നത്. രക്ഷപ്പെടുന്നതെങ്ങനെ?

"ഭയമാകുന്നു സ്വാമീ ....." നാരായണപിള്ള ഒന്നുകൂടി സ്വാമിയോടു ചേർന്നിരുന്നു.

"കണ്ണടച്ചോണ്ടിരുന്നോളൂ." സ്വാമി നിർദ്ദേശിച്ചു.

എത്രസമയം അങ്ങനെ കഴിഞ്ഞുവെന്നു നിശ്ചയമില്ല. "ഇനി നമുക്കിറങ്ങാം." സ്വാമിജിയുടെ ശബ്ദം കേട്ടു നാരായണപിള്ള ഞെട്ടി കണ്ണുതുറന്നു. പറവൂർക്കടവിൽ വിളക്കുമരത്തിന്റെ ചോട്ടിൽ വള്ളം എത്തിനിൽക്കുകയാണ്! നാരായണപിള്ളക്ക് അതു വിശ്വസിക്കാൻ കുറേനേരം വേണ്ടിവന്നു. വള്ളത്തിൽ നിന്നിറങ്ങുംമുമ്പ് സ്വാമിജിയുടെ തൃപ്പാദങ്ങളിൽ ശിരസ്സ് ചേർത്ത് നമസ്ക്കരിച്ചു.

നാരായണപിള്ള വള്ളക്കാരനെ നോക്കി. വള്ളത്തിനുള്ളിൽ അമരത്തിൽ ചാരി അബോധാവസ്ഥയിൽ ഇരിക്കുകയായിരുന്നു അയാൾ!

പ്രകൃതിയെപ്പോലും വശംവദയാക്കാനുള്ള ചട്ടമ്പിസ്വാമികളുടെ കഴിവാണോ ജ്യോതിശ്ശാസ്ത്രത്തിലുള്ള സൂക്ഷ്മജ്ഞാനമാണോ അല്ല, രണ്ടുമാണോ ഈ സംഭവം തെളിയിക്കുന്നത്?

## 38

ശാസ്ത്രവിഷയങ്ങളിൽ ഇത്രകണ്ടു മുഴുകിയ ഒരാളിൽ 'കല' ഉണ്ടാകാൻ എളുപ്പമല്ല എന്നു നമുക്കു തോന്നും. എന്നാൽ അങ്ങനെയല്ല ചട്ടമ്പിസ്വാമികളുടെ കാര്യം. ശാസ്ത്രങ്ങളിൽ എത്ര മാത്രം കടുകട്ടിയോ അത്രതന്നെ കലകളിലും നിപുണമായിരുന്നു ആ പ്രതിഭ. സംഗീതം, അഭിനയം, ചിത്രരചന, കഥകളി തുടങ്ങിയ കലകളെല്ലാം അവിടുത്തേയ്ക്കു നന്നായി വഴങ്ങും. സ്വാമി ചില കീർത്തനങ്ങൾ പാടുന്നതുകേട്ടാൽ ഈശ്വരവിശ്വാസമില്ലാത്ത വർപോലും ഭക്തരാകും എന്നാണ് കേട്ടവരുടെ അഭിപ്രായം.

ശാസ്ത്രീയ സംഗീതത്തിലും നാടൻ സംഗീതത്തിലും സ്വാമിക്കു വലിയ അറിവാണ്. തിരുവാതിരക്കളിയെക്കുറിച്ച് ആരോ ചോദിച്ചതിനു മറുപടിപറഞ്ഞ കൂട്ടത്തിൽ "എനിക്കു തന്നെ മൂന്നുനാലുദിവസം അനദ്ധ്യായമില്ലാതെ പാടിക്കേൾപ്പിക്ക ത്തക്കവണ്ണം തിരുവാതിരക്കളിപ്പാട്ടുകൾ മനഃപാഠം തോന്നും." എന്നും തിരുവടികൾ ഒരവസരത്തിൽ സൂചിപ്പിക്കുകയുണ്ടായി. ശാസ്ത്രീയ സംഗീതം കാര്യമായി അഭ്യസിച്ചിരുന്ന സ്വാമികളെ സന്ദർശിക്കാൻ പല ഭാഗവതന്മാരും വരിക പതിവായിരുന്നു. പല ഉത്സവസ്ഥലങ്ങളിലുംവച്ച് ചെണ്ടക്കാർക്കും തകിലുകാർക്കും നാദസ്വരക്കാർക്കും തെറ്റുകൾതിരുത്തി ശരിയായ വായന കാണി ച്ചുകൊടുത്തിട്ടുണ്ട്. ഒക്കെയാണെങ്കിലും താനൊരു ഭാഗവതരാ ണെന്ന ഭാവമൊന്നും സ്വാമിക്കില്ലായിരുന്നു. യാത്രകൾക്കിടയിൽ തങ്ങാറുള്ള വീടുകളിൽ ഒരു പഴഞ്ചൻ ഗഞ്ചിറയോ ഓടക്കുഴലോ വീണയോ ഒക്കെ വച്ചേയ്ക്കും. അവസരം കിട്ടുമ്പോൾ അതിലൊ ന്നെടുത്തു പ്രയോഗിച്ച് ആനന്ദത്തിൽ മുഴുകും. ഇതാണു രീതി. പൊട്ടിത്തകർന്ന സംഗീതോപകരണങ്ങളും സ്വാമിജിയുടെ കൈയിലെത്തിയാൽ മധുരനാദം പുറപ്പെടുവിക്കും. ഏകാന്തത യിൽ അകലെയെങ്ങാണ്ടുനിന്ന് ഒരു ഗാനം കാറ്റിലൊഴുകി വരുന്നു; അല്ലെങ്കിൽ സംസാരത്തിനിടയിൽ സംഗീതത്തെപ്പറ്റി ആരെങ്കിലും സൂചിപ്പിക്കുന്നു. അതുമല്ലെങ്കിൽ ഗായകനോ മേള

ക്കാരനോ ആയ ഒരാൾ സന്ദർശകനായി എത്തുന്നു. അതുമതി സ്വാമികൾക്കു സംഗീതലോകത്തിലേക്കു കടക്കാൻ. അവിടം പിന്നെ നാദബ്രഹ്മമായി മാറും.

സ്വാമികളുടെ ജീവചരിത്രകാരനായ ശ്രീ പറവൂർ കെ. ഗോപാലപിള്ള ഇത്തരം ഒരു രംഗം വർണ്ണിച്ചിട്ടുള്ളതു രസകരമാണ്. ശ്രീ. ഗോപാലപിള്ളയും കൂട്ടരും ഒരുദിവസം സ്വാമികളെ കാണാൻ ഉത്സാഹിച്ചു നടക്കുകയായിരുന്നു. സ്വാമികൾ വിശ്രമിച്ചിരുന്ന വീടിന്റെ സമീപമെത്തിയപ്പോൾ അവിടെനിന്നും മൃദംഗവായന കേൾക്കുന്നു. വായനയാണെങ്കിൽ അതിവിശേഷം. സന്ദർശകർ ആർത്തിയോടെ ഓടിച്ചെന്നു. അവിടെക്കണ്ടതോ? കയറുകൾ അയഞ്ഞുതൂങ്ങിയ ഒരു ഉറിക്കട്ടിലിൽ മലർന്നുകിടന്നുകൊണ്ട് വയറ്റത്ത് ഒരു ചെമ്പുക്കുടംവച്ചു കൊട്ടിത്തകർക്കുയാണു സ്വാമികൾ. യക്ഷകിന്നരഗന്ധർവന്മാർക്കും അസാദ്ധ്യമായ ഒരു മൃദംഗപ്രയോഗം തന്നെയായിരുന്നുവത്രേ അത്.

വാദ്യോപകരണങ്ങളോ ചെമ്പുക്കുടംപോലുമോ ഇല്ലാതെ അവയുടെ മേളം സൃഷ്ടിക്കാനും സ്വാമികൾക്കു കഴിയുമായിരുന്നുവെന്നും ജീവചരിത്രകാരൻ രേഖപ്പെടുത്തുന്നു. മൂക്കുകൊണ്ടു ജലതരംഗം വായിക്കുക; ഇരുമ്പുമോതിരം ധരിച്ചിരുന്ന വിരൽ വെറും പലകക്കഷണത്തിന്മേൽ പ്രയോഗിച്ചു പാണ്ടിമേളം തകർക്കുക; ചുണ്ടുകൾ കൊണ്ട് ശബ്ദമുണ്ടാക്കി ഉടുക്കുകൊട്ടുക മുതലായ പലതും അവയിൽ പെടും.

മലയാള വർഷം 1084 ൽ തിരുവനന്തപുരത്ത് ശ്രീകണ്ഠേശ്വരത്തു ഭജനമഠത്തിൽ താമസിക്കേ അംബാസമുദ്രക്കാരൻ ഒരു ഗഞ്ചിറ വായനക്കാരൻ പട്ടർ സ്വാമിയെ വന്നുകണ്ടു. ഗഞ്ചിറയിൽ ഉപരിപഠനം ആഗ്രഹിച്ചാണു വന്നത്. അദ്ദേഹത്തോടു ഗഞ്ചിറ വായിക്കാൻ സ്വാമികൾ കൽപ്പിച്ചു. സ്വാമികളും മറ്റൊരു ഗഞ്ചിറയെടുത്തു വായന തുടങ്ങി. ചുരുങ്ങിയ സമയംകൊണ്ട് പട്ടർക്കറിയാത്ത പല എണ്ണങ്ങളും സ്വാമി പഠിപ്പിച്ചുകൊടുത്തു. ഇത്ര വലിയ ഒരു ജ്ഞാനിയെ തെക്കേ ഇന്ത്യയിലെങ്ങും കണ്ടിട്ടില്ലെന്നു

പറഞ്ഞു സാഷ്ടാംഗം പ്രണമിച്ച് അനുഗ്രഹവും വാങ്ങിയാണ് പട്ടർ മടങ്ങിയത്.

ശ്രുതിയോ താളമോ അല്പം തെറ്റിയാൽ മേലാകെ ചുട്ടു നീറും എന്ന് ചട്ടമ്പിസ്വാമികൾ പറയാറുണ്ടായിരുന്നു.

1089 മകരത്തിൽ ഒരു ദിവസം തിരുവനന്തപുരം വഞ്ചിയൂർ ക്ഷേത്രത്തിൽ വച്ചു സ്വാമികൾ ആനന്ദഭൈരവിരാഗം ആലപിച്ചു തന്നെ അത്ഭുതപ്പെടുത്തിയ സംഭവം വിദ്വാൻ ചെമ്പിൽ എം.പി. പണിക്കർ എഴുതിയിട്ടുണ്ട്. അരമണിക്കൂറോളം രാഗം വിസ്തരിച്ചശേഷം മാഞ്ചി എന്നു തുടങ്ങുന്ന ഒരുകീർത്തനം പാടാൻ തുടങ്ങി. ഇരുപത്തിയൊന്നു സംഗതിവരെ ശ്രദ്ധിക്കാൻ സാധിച്ചു. എന്നിട്ടും പല്ലവി അവസാനിച്ചില്ലപോലും!

ചിത്രകലയിൽ ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്ന അഗാധ പാണ്ഡിത്യത്തെക്കുറിച്ച് പ്രശസ്ത ചിത്രകാരനായ ചിത്രമെഴുത്ത് കെ.എം.വർഗ്ഗീസ് രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു നീലകണ്ഠൻ ആശാരിയായിരുന്നു വരയ്ക്കാൻ പഠിപ്പിച്ചത്. കാർട്ടൂൺ ചിത്രങ്ങളും നന്നായി വരയ്ക്കും. പുളിച്ചമാങ്ങാ തിന്നു മുഖം ചുളിച്ചിരിക്കുന്ന ഒരു സായിപ്പിന്റെ രൂപം സ്വാമികൾ പെൻസിൽ കൊണ്ടു വരച്ചത് പന്മന ആശ്രമത്തിൽ വളരെക്കാലം സൂക്ഷിച്ചിരുന്നു.

## 39

കാർട്ടൂൺ മുതൽ കഥകളിവരെ വിഷവൈദ്യം മുതൽ വേദാന്തം വരെ, സകല കലകളിലും ശാസ്ത്രങ്ങളിലും വല്ലഭ നായ ഒരമാനുഷൻ കൊച്ചുകുട്ടികളോടൊന്നും അങ്ങനെ അടു ക്കുകയില്ലെന്നേ നമുക്കു തോന്നൂ. എന്നാൽ അങ്ങനെയല്ല സ്വാമി കളുടെ സ്വഭാവം. കൊച്ചുകുട്ടികളുടെ കളിക്കൂട്ടുകാരനായിരുന്നു ചട്ടമ്പിസ്വാമികൾ. കുട്ടികളോടു കൂടുമ്പോൾ അദ്ദേഹവും ഒരു കുട്ടിയായിമാറും.

കുട്ടികളുടെ പ്രായമൊന്നും സ്വാമിക്കു പ്രശ്നമല്ല. അഞ്ചോ ആറോ മാസം പ്രായമായ കൈക്കുഞ്ഞുങ്ങളാവട്ടെ, മുതിർന്ന കുട്ടികളാവട്ടെ, സ്വാമി അവരെ രസിപ്പിച്ചുകൊള്ളും. ശാഠ്യം പിടിച്ചു കരയുന്ന കുഞ്ഞിനെ അദ്ദേഹം എടുത്താൽ കരച്ചിൽ മാറും. കുഞ്ഞിനെ കളിപ്പിക്കാനും താരാട്ടുപാടിയുറക്കാനു മൊക്കെ അമ്മയെക്കാൾ വശമുണ്ടദ്ദേഹത്തിന്. ഒരിക്കൽ സ്വാമി യുടെ കൈയിൽ വന്ന ഒരു കുഞ്ഞ് തിരികെ സ്വന്തം അമ്മ യുടെ കൈകളിലേക്കു പോകാൻ മടി കാണിക്കുമത്രേ. സ്വാമി യുടെ കൂടെ കളിച്ച കുട്ടികൾ വീണ്ടും സ്വാമി വരുന്നതു കാത്തി രിക്കുമെന്നും കേട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ പുറത്തുകേറി ആന കളിച്ചും താടിയിൽ തൂങ്ങിയും അദ്ദേഹം തന്നെ ഉണ്ടാക്കിക്കൊ ടുക്കുന്ന പീപ്പി ഊതിയും അങ്ങനെ കളി തകർക്കുമ്പോൾ ആ രംഗം കാണുന്നവർക്ക് സർവ്വജ്ഞനായ വിദ്യാധിരാജനാണെന്നു വിശ്വസിക്കാൻ പ്രയാസം തോന്നും.

കഥയും പാട്ടും കൂടാതെ, കുട്ടികളെ രസിപ്പിക്കാൻ സ്വാമി ചില അത്ഭുതങ്ങളും കാട്ടിയെന്നുവരും. ഒരിക്കൽ ഒരു ശിഷ്യന്റെ വീട്ടിൽ ചെന്നു. കളിച്ചുകൊണ്ടുനിന്ന കുട്ടികളെല്ലാം സ്വാമിക്കു ചുറ്റും കൂടി. നേരം സന്ധ്യായാകാറായി. “ഇനി നാളെ കളിക്കാം.” എന്നു പറഞ്ഞു സ്വാമി ചാവടിയിൽ കയറിയിരിപ്പായി. അല്പ നേരത്തെ മൗനത്തിനുശേഷം സ്വാമി പറഞ്ഞു. “നാളെരാവിലെ എനിക്കൊരു പൂജയുണ്ട്. കുറേ പൂക്കൾ വേണം. അതാ ആ റോസാച്ചെടികളിലൊക്കെ വിടരാറായ മൊട്ടുകളുണ്ടല്ലോ.

രാവിലെ ശരിക്കും പൂക്കൾ കാണും. എല്ലാം പറിച്ച് അവിടെ ക്കൊണ്ടു വച്ചേക്കണം." എന്നിട്ടിത്രയുംകൂടി പറഞ്ഞു: "തറയിൽ കിടക്കുന്ന പൂവെടുക്കരുത് കേട്ടോ. ചെടിയിൽ നിന്നും പറിച്ച തുതന്നെവേണം." കുട്ടികൾ ഉത്സാഹത്തോടെ സമ്മതിച്ചു.

പിറ്റേന്ന് അതിരാവിലെ കുട്ടികൾ പൂക്കൂടകളുമായി മുറ്റ ത്തേക്കോടി. കഷ്ടം! ചെടികളിൽ ഒറ്റപ്പൂവുമില്ല. എല്ലാം നിലത്തു വീണു കിടക്കുന്നു. അവർ ആകെവിഷമിച്ച് സ്വാമിയുടെ അടു ക്കലേക്കോടി.

"സ്വാമീ, പൂവെല്ലാം തറയിൽ ! " അവർ ഒരുമിച്ചു പറഞ്ഞു.

"അങ്ങനെ വരാനിടയില്ലല്ലോ. നിങ്ങൾ കള്ളം പറയുക യല്ലേ?"

"സത്യം. സ്വാമി വന്നുനോക്കണം."

എല്ലാപേരും മുറ്റത്തെത്തി. എന്തൊരത്ഭുതം! ഒറ്റപ്പൂവും നില ത്തില്ല. എല്ലാം റോസാച്ചെടികളിൽത്തന്നെനിന്നു പുഞ്ചിരിക്കുന്നു!

മറ്റൊരുസംഭവംകൂടി പറയാം. പില്ക്കാലത്തു ഗവൺമെന്റി ന്റെ ജോയിന്റ് സെക്രട്ടറിയായ ശ്രീമാൻ എൻ. കൃഷ്ണപിള്ള പയ്യനായിരുന്ന കാലത്തെ ഒരനുഭവം അദ്ദേഹം തന്നെ എഴുതി യിട്ടുള്ളതാണ്. തിരുവനന്തപുരം വഴുതയ്ക്കാട്ട് ഫോറസ്റ്റ് ഓഫീസ് മുടുക്കിലായിരുന്നു വീട്. വീട്ടുമുറ്റത്തു നല്ലൊരു മാതളം നിന്നി രുന്നു. പക്ഷേ മാതളങ്ങ വിളയാറാകുമ്പോഴേക്കും അണ്ണാനും മറ്റും തിന്നുകഴിയും. ഒരു കായയും കിട്ടാത്തതിൽ അവിടത്തെ കുട്ടികൾക്കു വിഷമമായി.

തിരുവനന്തപുരത്തുള്ളപ്പോൾ സ്വാമികൾ അവിടെച്ചെല്ലുക പതിവായിരുന്നു. അത്തവണ ചെന്നപ്പോൾ കുട്ടികൾ സങ്കടമറി യിച്ചു. "മാതളംപഴം അണ്ണാന്റെ ആഹാരമല്ലേ?" സ്വാമികൾ ചോദി ച്ചു. പക്ഷേ കുട്ടികൾ വിട്ടില്ല. നിർബ്ബന്ധം സഹിക്കവയ്യാതായ പ്പോൾ ഒരു ഈർക്കിൽകൊണ്ട് മാതളത്തിൻ തടിയിൽ കുറേനേരം തട്ടിക്കൊണ്ടിരുന്നിട്ട് സ്വാമികൾ പറഞ്ഞു.

"ഇനി ഈ മാതളത്തിൽ അണ്ണാനോ കിളിയോ തൊടുകയില്ല." പിന്നീടൊരിക്കലും യാതൊരു പ്രാണിയും അതിൽ കയറിയില്ല. കുട്ടികൾക്ക് ഇഷ്ടം പോലെ മാതളങ്ങ കിട്ടുകയും ചെയ്തു.

മറ്റൊരുവീട്ടിൽ സ്വാമിജി ചെന്നുകയറുമ്പോൾ അവിടത്തെ കുഞ്ഞ് നിർത്താതെ കരയുന്നു. അമ്മ അതിനെ ആശ്വസിപ്പിക്കാൻ ശ്രമിച്ചിട്ടും സാധിക്കുന്നില്ല.

"താരാട്ടുപാടാനറിയില്ലേ?" സ്വാമികൾ ചോദിച്ചു.

"താരാട്ടൊന്നുമറിയില്ല സ്വാമീ" - അമ്മ.

അവിടെയിരുന്ന് സ്വാമികൾ ഒരു താരാട്ടെഴുതി. അതാണ് പിള്ളത്താലോലിപ്പ് എന്ന മനോഹരമായ താരാട്ടുകവിത. അതിൽ നിന്നു നാലുവരിമാത്രം ഉദ്ധരിക്കാം.

"അപ്പാ നീ വിദ്യ പഠിച്ചില്ലെങ്കിൽ
കുപ്പയ്ക്കു തുല്യം നീ കുഞ്ഞേ!
കുപ്പായം തൊപ്പിയുമൊന്നും അല്ല
ഇപ്പാരിൽ ഭൂഷണം വിദ്യ."

## 40

മനുഷ്യക്കുട്ടികൾമാത്രമല്ല സകല പ്രാണികളും സ്വന്തം സന്താനങ്ങൾ തന്നെയായിരുന്നു ചട്ടമ്പിസ്വാമികൾക്ക്. ശിഷ്യനായ തീർത്ഥപാദപരമഹംസർക്കയച്ച ഒരു കത്തിൽ "നമ്മുടെ ഉറുമ്പു സന്താനങ്ങൾക്കു നീ ഭക്ഷിക്കുമ്പോൾ ആഹാരം കൊടുക്കാറുണ്ടോ?" എന്ന് അന്വേഷിച്ചിരിക്കുന്നതുകാണാം. കുറച്ചുകാലം എഴുമറ്റൂർ ആശ്രമത്തിൽ കഴിഞ്ഞിരുന്നപ്പോൾ സ്വാമികൾ ആഹാരം കഴിക്കുമ്പോഴെല്ലാം കൃത്യമായി എത്തിച്ചേർന്നു പങ്കു പറ്റിക്കൊണ്ടിരുന്ന എറുമ്പുകളെ ഉദ്ദേശിച്ചാണ് ഈ അന്വേഷണം! ഒരിക്കൽ ഒരു ഭക്തന്റെ വീട്ടിൽ ചെന്ന സ്വാമിജി ഒരു കസേരയിൽ ഇരിക്കുകയായിരുന്നു. കുറേ എറുമ്പുകൾ വരിവരിയായി വന്നു സ്വാമിയുടെ കാലിൽ കയറാൻ തുടങ്ങി. അവയുടെ സങ്കടം എന്താണെന്ന് അവയോടു തന്നെ ചോദിച്ചു മനസ്സിലാക്കിയ സ്വാമികൾ വീട്ടുകാരെ വിളിച്ചു. അവർ കുറ്റം സമ്മതിച്ചു. രാവിലെ അവിടമൊക്കെ നിറയെ എറുമ്പായിരുന്നു. സ്വാമികൾ വന്നിരിക്കേണ്ട ഇടമായിരുന്നതിനാലാണ് എല്ലാത്തിനെയും തൂത്തുകളഞ്ഞത്. ഉടനെ, സ്വാമിജി കുറച്ച് അരിപ്പൊടികൊണ്ടുവരാൻ പറഞ്ഞു. അത് അവിടെ വിതറിയിട്ട് "എടുത്തുകൊണ്ട് എല്ലാവരും സന്തോഷമായി മടങ്ങിപ്പൊയ്ക്കൊള്ളണം." എന്നായി സ്വാമികൾ. ഓരോ തരി എടുത്തുകൊണ്ടു എല്ലാ ഉറുമ്പും വരിവച്ചു മടങ്ങിപ്പോയി.

ഒരിക്കൽ ചിത്രമെഴുത്ത് കെ.എം.വർഗ്ഗീസ് തന്റെ സംശയം നേരിൽ ചോദിച്ചു. "നമ്മുടെ വിചാരം ഉറുമ്പുകൾ എങ്ങനെ അറിയുന്നു? നാം പറയുന്നത് എങ്ങനെ അവ മനസ്സിലാക്കുന്നു?" ഇതായിരുന്നു സംശയം.

"അതൊരു നിസ്സാരസംഗതിയാണ്." സ്വാമികൾ പറഞ്ഞു "നാം അവയെ സ്നേഹിക്കുന്നുണ്ടെന്ന് ബോദ്ധ്യപ്പെട്ടാൽ അവയും നമ്മെ സ്നേഹപൂർവ്വം ആശ്ലേഷിക്കും. അത്രതന്നെ. സ്നേഹത്തിന്റെ ശക്തി അത്രയധികം വ്യാപകമാണ്."

"പക്ഷേ അവ നമ്മുടെ വിചാരം എങ്ങനെയാണു ഗ്രഹിക്കുക? അവയ്ക്കതിനു ശക്തിയുണ്ടോ?"

"ഉണ്ട്, അവ നമ്മിൽ നിന്നും ഭിന്നമല്ല. അവയുടെ മനസ്സും നമ്മുടെ മനസ്സും അഭിന്നമാണ്. പ്രപഞ്ചമൊന്നാകെ ഒരൊറ്റ മനസ്സാണ്. മനസ്സിനും മനസ്സിനുമിടയ്ക്കു ശൂന്യാന്തരീക്ഷമില്ല." ഇങ്ങനെയായിരുന്നു ആ സ്നേഹസ്വരൂപന്റെ വിശദീകരണം. ഉറുമ്പുകൾ മുതൽ മൂർഖൻ പാമ്പു വരെ, എലികൾ മുതൽ കടുവാ വരെ സകല ജീവികളോടും ഇതേ മനോഭാവം തന്നെയായിരുന്നു തിരുവടികൾക്ക്. ആ സന്നിധിയിൽ അവയെല്ലാം മര്യാദാരാമന്മാരായിട്ടേ പെരുമാറിയിട്ടുള്ളു. നമുക്ക് അവിശ്വസനീയങ്ങളായ അത്തരം സംഭവങ്ങൾ അനവധിയുണ്ട്. ഈ ചെറുപുസ്തകത്തിൽ ചുരുക്കം ചിലതുകൂടി സൂചിപ്പിക്കാനേ പറ്റൂ.

തൃക്കണ്ടിയൂർ മഹാദേവക്ഷേത്രത്തിനു സമീപം ആണ്ടിപ്പിള്ള മജിസ്ട്രേട്ടിന്റെ വീടാണു രംഗം. ആയിടയ്ക്ക് അവിടെ എലിശല്യം കൂടുതലായിരുന്നു. മജിസ്ട്രേട്ടിന്റെ വിലയേറിയ കോട്ടുകളും നേര്യതുമെല്ലാം എലികൾ വെട്ടിനുറുക്കി. നിവൃത്തികെട്ടപ്പോൾ വിഷം വയ്ക്കാൻതന്നെ അദ്ദേഹം തീരുമാനിച്ചു. എലിവിഷം വാങ്ങിക്കൊണ്ടുവരാൻ ജോലിക്കാരനോടു പറയുന്നത് അപ്പോൾ അവിടെയുണ്ടായിരുന്ന ചട്ടമ്പിസ്വാമികൾ ശ്രദ്ധിച്ചു.

"ആണ്ടിപ്പിള്ളേ, നിങ്ങളെന്താണു പറഞ്ഞത്? എലിവിഷം വാങ്ങി വരാനോ? കഷ്ടം! വലിയ ഭക്തനും പണ്ഡിതനും ന്യായാധിപനുമായ നിങ്ങൾ ഈ സാധുപ്രാണികളെ വിഷംവച്ചു കൊല്ലാൻ പോകുന്നോ? മഹാമോശം."

"ഇതാ നോക്കണം സ്വാമി. ഈയിടെ തയ്പിച്ച പുതിയകോട്ട്. വെട്ടിനാശമാക്കി. വിഷം വയ്ക്കുകയല്ലാതെ വേറെന്തുവഴി?"

"വഴി ഞാനുണ്ടാക്കിത്തരാം. വിഷമൊന്നും വേണ്ട." അപ്പോഴേക്കും ഗൃഹനായിക ക്ഷേത്രദർശനം കഴിഞ്ഞ് ഉണ്ണിയപ്പവുമായി മടങ്ങിവരുന്നു. സ്വാമി കുറേ ഉണ്ണിയപ്പം വാങ്ങി, കഷണങ്ങളാക്കി ഒരിലയിൽ വച്ചു. എന്നിട്ടു മുകളിലേക്കു നോക്കി ഒരു ശബ്ദമുണ്ടാക്കി. "മക്കളേ പോരിൻ."

അല്പസമയത്തിനുള്ളിൽ നാല്പതോളം എലികൾ ഇറങ്ങി വന്നു സ്വാമികളുടെ മുന്നിൽ ഇരിപ്പായി. കൈകൾ നിലത്തൂന്നി, വാൽ പിന്നിലാക്കി മര്യാദയ്ക്കുള്ള അവരുടെ ഇരിപ്പുകണ്ട് വീട്ടുകാർ അത്ഭുതപ്പെട്ടു. "സത്യം പറയണം. ആരാണീ കോട്ടു വെട്ടിയത്?" സ്വാമിയുടെ ചോദ്യം കേട്ടപ്പോൾ കൂട്ടത്തിൽ നിന്നൊരെലി അല്പം മുന്നോട്ടു വന്നു തലകുമ്പിട്ടിരുന്നു. അത് വിറയ്ക്കുന്നുണ്ടായിരുന്നു. സ്വാമികൾ പറഞ്ഞു. "ഇതാരുടെ വീടെന്നറിയാമോ? തൂക്കിക്കൊല്ലാൻവരെ അധികാരമുള്ളയാളിന്റെ വീടാണ്. നിങ്ങളെ കൊല്ലാൻ തീരുമാനമായതാണ്. ഞാൻ ഇടപെട്ടു. മേലാൽ ഇങ്ങനെയുള്ള അക്രമം ചെയ്യരുത്. കേട്ടല്ലോ?"

ഒരു ഈർക്കിൽകൊണ്ടു കുറ്റവാളിക്ക് സ്വാമി ഒരു തട്ടു കൊടുത്തു. അതോടെ അതിന്റെ വിറയൽ നിന്നു. "എല്ലാവരും ഓരോ കഷണം ഉണ്ണിയപ്പം എടുത്തുകൊണ്ടുപോവിൻ." സ്വാമിയുടെ കല്പനയനുസരിച്ച് ഓരോ കഷണം ഉണ്ണിയപ്പവുമായി എലികൾ സ്ഥലംവിട്ടു.

ആ വീട്ടിൽ പിന്നെ എലിശല്യം ഉണ്ടായിട്ടില്ലത്രേ!

കുട്ടികളെ രസിപ്പിക്കാനോ ജീവകാരുണ്യത്താലോ ആരെയെങ്കിലും നല്ലൊരു പാഠം പഠിപ്പിക്കാനോ അല്ലാതെ ചട്ടമ്പിസ്വാമികൾ സിദ്ധികൾ കാട്ടാറില്ല.

ഒരു സായാഹ്നത്തിൽ തിരുവനന്തപുരം കരമന റോഡിലൂടെ ഒരു യുവസുഹൃത്തിനോടൊപ്പം നടക്കുകയായിരുന്നു സ്വാമികൾ. എതിരേവന്ന ഒരു ഒറ്റക്കാളവണ്ടി സ്വാമികളുടെ സമീപമെത്തിയപ്പോൾ നിന്നു. വണ്ടിക്കാരൻ എത്ര തല്ലിയിട്ടും കാള അനങ്ങിയില്ല. സ്വാമിയെ നോക്കി അതു കണ്ണീർ വാർത്തു. സ്വാമി ഓടിച്ചെന്നു തഴുകിക്കൊണ്ട് വണ്ടിക്കാളയോടു പറഞ്ഞു.

"ശരി ഞാനേറ്റു. നാളെ വൈകുന്നേരത്തിനുമുമ്പ് എല്ലാം ശരിയാകും. ഇപ്പോൾ യജമാനനെ വീട്ടിലെത്തിക്കൂ." വണ്ടി മുന്നോട്ടു നീങ്ങി. നടന്നതിന്റെയൊന്നും പൊരുളറിയാതെ മിഴിച്ചു നിൽക്കുകയായിരുന്ന സുഹൃത്തിനോട് "നാളെ രാവിലെ കാണണം" എന്നു പറഞ്ഞാണ് സ്വാമികൾ പിരിഞ്ഞത്.

പിറ്റേന്നു രാവിലെ തങ്ങളിൽ കണ്ടപ്പോൾ സ്വാമികൾ പറഞ്ഞു. "അപ്പനേ, ആ വണ്ടിയിലിരുന്ന ചെട്ടിയാരെ നീ അറിയുമോ? നിന്റെ അച്ഛൻ നിന്നെ പഠിപ്പിക്കാൻവേണ്ടി അയാളിൽ നിന്നും പലതവണയായി പണം കടം വാങ്ങിയിരുന്നു. കൊടുത്തു തീർക്കാൻകഴിയുംമുമ്പു മരിച്ചുപോയി. അതിനുശേഷം പലതവണ ചെട്ടിയാർ ആളയച്ചു നിന്നോടു പണം ചോദിച്ചു. അങ്ങനെയൊരു കടമുള്ളതായി അറിയില്ലെന്നുപറഞ്ഞ് നീയും കൊടുത്തില്ല. ആ കടംവീട്ടാനായി കാളയായിജനിച്ച് നിന്റെ അച്ഛൻ കുറേക്കാലമായി ചെട്ടിയാരെ സേവിക്കുന്നു. ഇന്നലെക്കണ്ട ആ വണ്ടിക്കാളതന്നെ. ഇന്നു വൈകുന്നേരത്തിനകം ശരിയാക്കാമെന്നു ഞാൻ വാക്കു കൊടുത്തിട്ടുണ്ട്. നീ ഉടനേചെന്ന് എത്രയാണെന്നന്വേഷിച്ച് പണം മടക്കിക്കൊടുക്കണം." സ്വാമിതിരുവടികളുടെ പാദങ്ങളിൽവീണു നമസ്ക്കരിച്ച യുവാവ് പണം മടക്കിക്കൊടുത്തു. അപ്പോൾ ഒരു രോഗവുമില്ലാതെതന്നെ ചെട്ടിയാരുടെ കാള ചത്തുവീഴുകയും ചെയ്തു.

മാവേലിക്കരയിൽ ചെല്ലുമ്പോൾ കണ്ടിയൂർ മഹാദേവക്ഷേത്രത്തിനടുത്തുള്ള ഒറ്റപ്പുരയ്ക്കൽ വീടായിരുന്നു സ്വാമികളുടെ താവളം. മജിസ്ട്രേറ്റും, കവിയും, സ്വാമിഭക്തനുമായ ആണ്ടിപ്പിള്ളയുടെ വീട്. അവിടത്തെ എലികളെ സ്വാമികൾ മര്യാദക്കാരാക്കിയ സംഭവം ഇതിനു മുമ്പു പറഞ്ഞു. ഒരു ഞായറാഴ്ച വൈകുന്നേരം സ്വാമികളും ആരാധകരും കൂടി ക്ഷേത്രദർശനത്തിനു പുറപ്പെട്ടു. ക്ഷേത്രക്കുളത്തിന്റെ സമീപത്തെത്തിയപ്പോൾ ഏതാനും കുട്ടികൾ ഒരു വലിയ ചേരയെ കല്ലെറിഞ്ഞ് ഓടിച്ചുകൊണ്ടുവരുന്നു. ഭയന്ന ചേര വേഗം ഇഴഞ്ഞു സ്വാമികളുടെ മുന്നിലെത്തി. ചേര! ചേര എന്ന് ഒച്ചയിട്ട് ആണ്ടിപ്പിള്ള സ്വാമികളെ പിറകോട്ടു വലിച്ചു. "ചേരയെ ഇത്ര ഭയമോ? പാവം." എന്നുപറഞ്ഞു സ്വാമികൾ അതിന്റെ മുന്നിൽകുനിഞ്ഞ് തന്റെ കൈനീട്ടിക്കൊടുത്തു. "വാ മക്കളേ, പേടിക്കാതെ വാ." ചേര ആ കൈയ്യിൽ ഒന്നു നക്കി, ഊർന്നുകയറി ചുറ്റിയിരിപ്പുമായി. സ്വാമികൾ അതിനെ അല്പം അകലെ കൈയാലയ്ക്കപ്പുറത്ത് ചെടികൾ ഇടതൂർന്ന സ്ഥലത്തു കൊണ്ടുചെന്നുവിട്ടു.

ഇനിപ്പറയുന്ന സംഭവം തിരുവിതാംകൂറിന്റെ ഫിനാൻഷ്യൽ സെക്രട്ടറിയായിരുന്ന കരിമ്പുവിളാകം ഗോവിന്ദപ്പിള്ളയുടെ അനുഭവമാണ്. അദ്ദേഹത്തിന്റെ വാക്കുകൾതന്നെ ഇവിടെ പകർത്താം.

"ഞാൻ ഒരിക്കൽ സ്വാമികളൊന്നിച്ചു മലയാറ്റൂർ പോയിരുന്നു. അവിടെ ആറ്റുവക്കത്തു ഞങ്ങൾ നില്ക്കുകയായിരുന്നു. ഒരു വലിയ ഇരപ്പുകേട്ടു. ഞങ്ങൾ നോക്കുമ്പോഴേക്കും ഒരു വലിയ തവള വെള്ളത്തിലേക്കു ചാടിക്കളഞ്ഞു. അതിനെപ്പിൻതുടർന്നു വന്ന ഒരു ക്രൂരസർപ്പം പത്തിയും വിടർത്തി ക്രുദ്ധിച്ചു നിൽക്കുന്നു. ആ ഭയങ്കരമായ കാഴ്ചയിൽ ഞാൻ സംഭ്രാന്തനായി. അതുപോലെ ഒരിക്കലും ഭയം എന്നെ ബാധിച്ചിട്ടില്ല. സ്വാമികൾ സർപ്പത്തോടു പറഞ്ഞു. "ഛീ, അതിനെത്തൊട്ടുപോകരുത്. പോ." സ്വാമിയുടെ കാലടിയിൽ നിന്നു മൂന്നു ചവുട്ടടിയിലധികം അകലെയല്ലാതെ ഫണം വിടർത്തി നിന്നിരുന്ന ആ ക്രൂരസർപ്പം ഈ ആജ്ഞ കേൾക്കാത്ത താമസം, പത്തിചുരുക്കി വന്ന വഴി സാവധാനത്തിൽ ഇഴഞ്ഞു പോകയുണ്ടായി."

ഒരു സംഭവം കൂടി. എറണാകുളത്തെ കോടനാട്ടു വനങ്ങളിൽ വച്ചുണ്ടായതാണ്. ഒരു കുന്നിന്റെ താഴ്വരയിൽ കുറെ പശുക്കൾ മേയുന്നുണ്ടായിരുന്നു. അടുത്ത കാട്ടിൽനിന്നും പെട്ടെന്നൊരു കടുവ വന്നെത്തി. പശുക്കളെല്ലാം തിരിഞ്ഞോടി. പിന്നിൽ പെട്ടുപോയ ഒരു സാധുവിന്റെ മേൽ ചാടി വീഴാൻ കടുവ ആയം പിടിക്കുമ്പോഴാണ് അതുവഴി നടക്കുകയായിരുന്ന ചട്ടമ്പിസ്വാമികൾ അതു ശ്രദ്ധിച്ചത്. ഇതേസമയം സ്വാമികളെ സന്ദർശിക്കാനെത്തിയ രണ്ടുപേർ ഈ രംഗംകണ്ട് ഭയന്ന് അടുത്തുള്ള രണ്ടു മരങ്ങളിൽ കയറിക്കൂടി. ശേഷം സംഭവങ്ങൾ അവരുടെ വാക്കുകളിലാകട്ടെ. "സ്വാമികൾ ഒരു ഭയങ്കര വ്യാഘ്രത്തിന്നഭിമുഖമായി നില്ക്കുന്നതു ഞങ്ങൾ കണ്ടു. സ്വാമികൾക്കെന്തു സംഭവിക്കുമെന്നായിരുന്നു ഞങ്ങളുടെ ഭയം. ഇതിനിടയിൽ വ്യാഘ്രത്തോടു സ്വാമികൾ എന്തോ പതുക്കെ പറയുന്നുണ്ടായിരുന്നു. അല്പം കഴിഞ്ഞപ്പോൾ കടുവ തിരിഞ്ഞ് കിഴക്കുഭാഗത്തുള്ള തേക്കിൻ തോട്ടത്തിലേക്കും സ്വാമികൾ സാവകാശം കുന്നിൻ മുകളിലേക്കും തിരിച്ചു. അങ്ങനെ ആ സാധുപശു രക്ഷപ്പെട്ടു."

## 41

സാധുജീവികളോടുള്ള കാരുണ്യവശാലല്ലാതെയും അനേകം അമാനുഷിക പ്രവൃത്തികൾ സ്വാമി ചെയ്തിട്ടുണ്ട്. മനുഷ്യജീവികളായ ചിലരെ തക്കതായ പാഠം പഠിപ്പിച്ചു വിവേകികളാക്കുവാൻ വേണ്ടിയുള്ളവയായിരുന്നു ആ അത്ഭുത പ്രവൃത്തികൾ.

തിരുവനന്തപുരത്ത് കരമനയാറ്റിനടുത്തുള്ള ഒരു വീട്ടിൽ സ്വാമികൾ വിശ്രമിക്കുന്ന കാലം. അന്നത്തെ തിരുവനന്തപുരം തഹസീൽദാർ രാജശേഖരൻതമ്പി കൈക്കൂലിക്കും അഴിമതിക്കും പേരുകേട്ട ഒരു അഹങ്കാരി ആയിരുന്നു. തന്റെ പിറന്നാൾ സദ്യയിൽ ചട്ടമ്പിസ്വാമിയെക്കൂടി പങ്കെടുപ്പിക്കണമെന്നദ്ദേഹം നിശ്ചയിച്ചു. തലേന്നാൾ തഹസീൽദാരുടെ ശിപായിചെന്നു ക്ഷണിച്ചപ്പോൾ താൻ മാത്രമല്ല തന്നോടൊപ്പം അമ്പതുപേർകൂടിയുണ്ടാവും എന്നായി സ്വാമികൾ.

പിറ്റേന്നുച്ചയോടെ സ്വാമികൾ തമ്പിയുടെ വീട്ടിലേക്കു തിരിച്ചു. വഴിയിൽ കണ്ട തെണ്ടിപ്പട്ടികളെയെല്ലാം കൂടെകൂട്ടി. സ്ഥലത്തെത്തിയപ്പോൾ അമ്പതുമായി.

വലിയ പന്തലും അലങ്കാരവും സർക്കാരുദ്യോഗസ്ഥന്മാരും പ്രമാണികളും ഹാജരുണ്ട്. സ്വാമിജി പട്ടികളെ പുറത്തു നിർത്തി പന്തലിൽ പ്രവേശിച്ചു. തഹസീൽദാർ സ്വാമികളെ സ്വാഗതംചെയ്തു. "അമ്പതുപേർകൂടിയുണ്ടാവുമെന്നു പറഞ്ഞിരുന്നല്ലോ?" "ഉണ്ട്. ഇല വയ്ക്കുമ്പോൾ അവരെല്ലാം എത്തും."

ആദ്യപന്തിയിൽ സ്വാമിക്കും കൂട്ടർക്കുമായി അമ്പത്തൊന്ന് ഇലയിട്ടു വിളമ്പി. ഉടനെ സ്വാമി പുറത്തേക്കുനോക്കി വിളിച്ചു. "മക്കളേ വരിൻ." തികഞ്ഞ അച്ചടക്കത്തോടെ പട്ടികൾ ഓരോ ഇലയ്ക്കു മുന്നിലും സ്ഥാനം പിടിച്ചു. പിൻകാലുകൾ മടക്കി കൈകൾ നിലത്തൂന്നിയാണിരിപ്പ്. ഒന്നാമത്തെ ഇലയിൽ സ്വാമി ഇരുന്നു. ഈ അസാധാരണകാഴ്ചകണ്ട് അവിടെയുള്ളവരെല്ലാം

തരിച്ചുനിന്നു. തഹസീൽദാർ തമ്പിയ്ക്കാണെങ്കിൽ ചെകിട്ടത്തടി കിട്ടിയ അനുഭവം. എന്തുചെയ്യാം. സ്വാമികൾക്കും ശിഷ്യർക്കും കഴിയ്ക്കുന്ന മുറയ്ക്കു വിളമ്പിക്കൊടുക്കാതെ പറ്റുമോ? എല്ലാ മായപ്പോൾ സ്വാമി പറഞ്ഞു. "മക്കളേ ഇനി പോകാം. അവരവരുടെ ഇലകൂടി എടുത്തുകൊള്ളണം." അതതിന്റെ ഇല കടിച്ചെടുത്തുകൊണ്ടു പട്ടികൾ വരിയായി പുറത്തേക്കുപോയി. സ്വാമി കൈകഴുകി വീണ്ടും പന്തലിലെത്തിയപ്പോൾ, ഇത്ര കടുത്ത അധിക്ഷേപം വേണ്ടായിരുന്നു എന്ന ഭാവവുമായി നിൽക്കുന്നു തഹസീൽദാർ. അപ്പോൾ ഏവരും കേൾക്കെ സ്വാമി പറഞ്ഞു. "ഈ വന്നതൊക്കെ വെറും തെരുവുനായ്ക്കളാണെന്നായിരിക്കും നിങ്ങളുടെ വിചാരം. ഈ ജന്മം അങ്ങനെതന്നെ. പക്ഷേ കഴിഞ്ഞ ജന്മത്തിൽ തിരുവിതാംകൂറിലെ വലിയ ഉദ്യോഗസ്ഥരും പ്രമാണിമാരും ആയിരുന്നവരാണ് ഇവർ.

* ഒന്നാമനാമിവനാരെന്നറിയുമോ?
സമ്മാന്യനാണു കഴിഞ്ഞ ജന്മങ്ങളിൽ.
അന്യായകർമ്മമനേകമന്നാചരി-
ച്ചിന്നീവിധത്തിലിവൻ ജനിച്ചീടിനാൻ.

.....................................................................

കാവിനിറത്തിലിരുന്നു വാലാട്ടുമി-
ശ്വാവിനെക്കണ്ടുവോ? രണ്ടാമനാമിവൻ
സന്ന്യാസവേഷമണിഞ്ഞു കാപാലിക-
ദുർന്നയം കാട്ടിനടന്ന മർത്ത്യാധമൻ

.....................................................................

മൂന്നാമനായ കറുത്തവൻ ഭാര്യയെ-
ത്തോരാത്ത ബാഷ്പജലം കുടിപ്പിച്ചവൻ

.....................................................................

നാലാമനാകുമിപ്പുള്ളിയെഴുന്നവൻ
ദേവാലയത്തിനെക്കൊള്ളയടിച്ചവൻ [1]

കൈക്കൂലി, അഴിമതി, സാധുജനദ്രോഹം ഇവയിലൂടെ പണം ഒരുപാടുണ്ടാക്കി. അതിന്റെയെല്ലാം ഫലമാണ് ഈ ജന്മം, ഇങ്ങനെയായത്. ഇക്കൂട്ടത്തിൽ നിങ്ങളുടെ പൂർവ്വികരുമുണ്ട്. അച്ഛൻ, അമ്മാവൻ, അപ്പൂപ്പൻ. കാണണമോ? തഹസീൽദാർ രാജ ശേഖരൻതമ്പി സ്വാമികളുടെ കാലിൽ വീണു വിതുമ്പി.

ആരോ പറഞ്ഞു ചട്ടമ്പിസ്വാമികൾക്ക് ചെമ്പിനെ സ്വർണ്ണ മാക്കാനുള്ള വിദ്യ അറിയാമെന്ന്. അത്യാഗ്രഹിയായ കേശവൻ അതു വിശ്വസിച്ചു സ്വാമിയുടെ പിന്നാലെ കൂടി. വിലക്കിയിട്ടും കേൾക്കാതെ, എന്നെങ്കിലും ഒരിക്കൽ വിദ്യ ഉപദേശിക്കും എന്ന പ്രതീക്ഷയിൽ അയാൾ സ്വാമിയെ വിടാതെ പിൻതുടർന്നുകൊ ണ്ടിരുന്നു. അങ്ങനെ സഞ്ചരിക്കേ ഒരു ദിവസം അരൂരിൽ നിന്നും അരൂക്കുറ്റിക്കുള്ള കടത്തു കടക്കാനവർ കടവിലെത്തി. വള്ളക്കാ രനെ കണ്ടില്ല. മഴക്കാലമായതിനാൽ നല്ല കാറ്റുംകോളുമുണ്ട്. സ്വാമി അവിടെക്കണ്ട ഒരു ചെറിയ കൊതുമ്പുവള്ളത്തിൽ കയ റി. കേശവനും കൂടെക്കയറി. സ്വാമി തന്നെ പങ്കായമെടുത്തുതുഴ ഞ്ഞു. ശക്തിയായ കാറ്റ്. വലിയ ഓളങ്ങൾ വള്ളത്തിൽ വെള്ള മടിച്ചുകയറ്റി. എന്തിനധികം? വള്ളം മറിഞ്ഞു. സ്വാമിക്കു നീന്താ നറിയാം. കേശവനൊട്ടറിയില്ലതാനും. അയാൾ മുങ്ങിയും പൊങ്ങിയും വെള്ളം കുടിക്കുകയാണ്. സ്വാമി വിളിച്ചു ചോദി ച്ചു. "കേശവാ, ചെമ്പിനെ സ്വർണ്ണമാക്കുന്ന വിദ്യവേണ്ടേ? ഇപ്പോൾ ഉപദേശിച്ചുതരാം." "വേണ്ട സ്വാമീ.... ജീവൻ മതി."

സ്വാമി അയാളെയും പിടിച്ചുകൊണ്ടു നീന്തി, മറുകരയി ലെത്തി.

സ്വാമി തിരുവടികളെ ഒരാൾ മത്സരിച്ചു നീന്താൻ ക്ഷണിച്ച സംഭവവുമുണ്ട്. അതു പെരുമ്പാവൂരിൽ വച്ചായിരുന്നു. ഗുരുവാ യൂർകാരനായ ഒരുമേനവനാണു വെല്ലുവിളിച്ചത്. തന്റെ കഴിവിൽ പൂർണ്ണവിശ്വാസവും നല്ല തടിമിടുക്കുമുള്ള ആളായിരുന്നു മേന വൻ.

"എനിക്കു വയസ്സുകാലം." സ്വാമിജി പറഞ്ഞു. പിന്നെ

നിർബന്ധമെങ്കിൽ നീന്താം.

സമീപത്തുള്ള വലിയ ചിറയുടെ വിസ്താരമേറിയ ഭാഗമാണു മത്സരത്തിനു തെരഞ്ഞെടുത്തത്. കടവിന്റെ തെക്കുഭാഗത്തുനിന്നും നീന്തി അക്കരെയെത്തണം. കരയിൽ തൊടാനേ പാടുള്ളൂ, ഉടൻ തിരികെ നീന്തി പുറപ്പെട്ട സ്ഥാനത്തെത്തണം.

ഇരുവരും വെള്ളത്തിൽചാടി നീന്തൽ തുടങ്ങി. മേനോൻ തന്നെ മുന്നിൽ. സ്വാമികൾ മന്ദഗതിയിൽ പിന്നാലെ. പകുതിദൂരമായപ്പോൾ മേനോന്റെ വേഗത കുറഞ്ഞു. സ്വാമിയുടെ വേഗത കൂടി. മറുകര സ്പർശിച്ചു മടങ്ങുമ്പോഴേക്കും മേനോൻ കൈകാൽ കുഴഞ്ഞ് ഒരിഞ്ച് മുന്നേറാനാവാതെ വിഷമിക്കുന്നു. സ്വാമികൾ സമീപത്തെത്തിയപ്പോൾ 'ക്ഷമിക്കണം' എന്നൊരു വാക്കോടെ മേനോൻ മുങ്ങിത്താഴാനും തുടങ്ങി. സ്വാമികൾ ഇടതുകൈകൊണ്ടയാളെ താങ്ങിപ്പിടിച്ചു നീന്തി കരയ്ക്കണഞ്ഞു എന്നാണു ദൃക്സാക്ഷികളുടെ വിവരണം.

## 42

മുങ്ങിത്താണുപോകുമായിരുന്ന അനേകരെ ഇങ്ങനെ അവിടുന്നു കരയ്ക്കണച്ചിട്ടുണ്ട്. പക്ഷേ ......

മലയാളവർഷം 1096 കർക്കടകം. ആണ്ടിപ്പിള്ള മജിസ്ട്രേററിന്റെ വസതി. പരദേശത്തുനിന്ന് വന്ന ഒരു ഭാഗവതരുടെ സംഗീതക്കച്ചേരി കൊഴുപ്പായി നടക്കുന്നു. നടത്തിപ്പുകാരൻ ചട്ടമ്പിസ്വാമികൾ തന്നെ. പെട്ടെന്ന് ആ മേളയിൽ നിന്ന് ഉൾവലിഞ്ഞ് സ്വാമി തിരുവടികൾ കണ്ണടച്ചു നിശ്ശബ്ദനാകുന്നു, അഞ്ചുമിനിട്ടോളം. അതുകഴിഞ്ഞ് ഉണർന്ന് വീണ്ടും പഴയപടി കച്ചേരിമേളത്തിൽ മുഴുകുന്നു.

ആ സദസ്സിലേക്ക് ഒരാൾ തിടുക്കത്തിൽ കയറിവന്നു. സ്വാമി തിരുവടികളുടെ ഗൃഹസ്ഥശിഷ്യരിലൊരാളായ കൊറ്റിനാട് നാരായണപിള്ളയായിരുന്നു അത്. അദ്ദേഹം നേരെ സ്വാമികളുടെ അടുക്കൽ ചെന്ന് നീലകണ്ഠതീർത്ഥസ്വാമിക്ക് സുഖക്കേടു കൂടുതലാണ് എന്നറിയിച്ചു. "കൂടുതലെന്നേയുള്ളോ?" സ്വാമികൾ. വന്നയാൾ പിന്നെ ഒന്നും പറഞ്ഞില്ല. സ്വാമിതിരുവടികൾ എല്ലാമറിഞ്ഞിരിക്കുന്നു. ഇരുവരും വേഗം അവിടെനിന്നും പുറപ്പെട്ടു. ഇന്നത്തെപ്പോലെ വാഹനസൗകര്യമുള്ള കാലമല്ലല്ലോ അത്. വേഗമെത്താൻ ഒരു ജഡ്ക്കപിടിച്ചാണ് നാരായണപിള്ള വന്നത്. റോഡിൽ നിർത്തിയിരിക്കയായിരുന്ന വണ്ടി ചൂണ്ടി അതിൽ കയറിപ്പോകാമെന്നു പറഞ്ഞപ്പോൾ "എന്തിന് ആ സാധുജന്തുവിനെ ഉപദ്രവിക്കുന്നു. നമുക്ക് നടന്നൂടാം." എന്നായിരുന്നു സ്വാമികളുടെ പ്രതികരണം. നടന്നാൽ വളരെ വൈകിയേ എത്തിച്ചേരൂ എന്നതിനാൽ വിനീതമായി വീണ്ടും അപേക്ഷിച്ചപ്പോൾ സ്വാമി ഒരു നിബന്ധന വച്ചു. "അങ്ങനെയെങ്കിൽ, കുതിരയെ ചാട്ടയ്ക്ക് അടിക്കാതെ വണ്ടിവിടണം. അതു വലിക്കുന്നതുപോലെ പോയാൽ മതി. ധൃതിയില്ല. കിളി കൂടുവിട്ടു പറന്നുകഴിഞ്ഞു."

അധികം വൈകാതെ കരുനാഗപ്പള്ളിയിൽ താഴത്തോടത്ത് മഠത്തിലെത്തിച്ചേർന്നു. സമാധിയായിക്കഴിഞ്ഞ ഉത്തമശിഷ്യന്റെ

മുഖത്തു സൂക്ഷിച്ചുനോക്കി നിന്നശ്ശേഷം ആ മഹാഗുരു പറഞ്ഞു: "സാധാരണയായി ഞാനിരിക്കും; നീ നിൽക്കും. ഇപ്പോൾ നീ ഇരിക്കുന്നു; ഞാൻ നിൽക്കുന്നു."

വിദ്യാധിരാജന്റെ കണ്ണിൽ നിന്നും ഒരുതുള്ളി കണ്ണുനീർ ഇറ്റുവീണു. ആരോ ചോദിച്ചപ്പോൾ പറഞ്ഞുവത്രേ "ഇത് ദുഃഖ നീരല്ല. ആനന്ദാശ്രുവാണ്. അവസാനദേഹം അവസാനിച്ചതാണല്ലോ ഇത്."

സമാധിയാകുമ്പോൾ നീലകണ്ഠതീർത്ഥർക്കു നാല്പത്തിയൊൻപതു വയസ്സ്. ശിഷ്യനെ ഗുരു സമാധിയിരുത്തിയ സംഭവം ചരിത്രത്തിൽ ഇതൊന്നുമാത്രമായിരിക്കാം.

## 43

പൂർവ്വജന്മബന്ധംപോലെ പുതിയൊരു ശിഷ്യൻ വന്നു ചേർന്നു. അന്നു ശങ്കുപ്പിള്ളയ്ക്ക് ഇരുപത്തേഴ് വയസ്സിലധികം പ്രായമുണ്ടായിരുന്നില്ല. കൃഷിയും ഗുസ്തിയും നാട്ടുകാര്യങ്ങളുമായി പന്മനയിൽ കഴിയുകയായിരുന്നു. ഭക്തനോ വേദാന്തിയോ അല്ല. സന്യാസിമാരെ അത്ര മതിപ്പുമില്ല. എങ്കിലും ചട്ടമ്പിസ്വാമിയെ കാണണമെന്നുതോന്നി. പതിനഞ്ചു നാഴികയ്ക്കപ്പുറത്ത് അമ്പലപ്പുഴയിൽ സ്വാമിയുണ്ടെന്നറിഞ്ഞ് അങ്ങോട്ടു ചെന്നു. സ്വാമിതിരുവടികളെ നേരിൽ കണ്ടപ്പോൾ എല്ലാം മറന്ന് ആ പാദങ്ങളിൽവീണു നമസ്കരിക്കുകയും ചെയ്തു. എഴുന്നേറ്റു വിനയാന്വിതനായി നിന്ന ആ യുവാവിനോടു സ്വാമി ചോദിച്ചു. "കാരണവരേ, എപ്പഴാ വന്നത്?" ഭാവിയിൽ കേരള രാഷ്ട്രീയത്തിന്റെ കാരണവസ്ഥാനം വഹിച്ച ശ്രീ കുമ്പളത്തു ശങ്കുപ്പിള്ളയെ ആ യുവാവിൽ അന്നേ സ്വാമി കണ്ടു! മടങ്ങുമ്പോൾ കുമ്പളം സുഹൃത്തിനോടു പറഞ്ഞുവത്രേ. "സ്വാമികൾ സാക്ഷാൽ വസിഷ്ഠൻതന്നെ!"

അങ്ങനെ ചട്ടമ്പിസ്വാമികളുടെ പ്രശസ്ത ശിഷ്യനായിത്തീർന്ന കുമ്പളത്തു ശങ്കുപ്പിള്ള പില്ക്കാലത്ത് പറഞ്ഞിട്ടുള്ളതും "അവിടത്തോട് ആത്മീയമായി ഞാൻ ഒന്നുംതന്നെ ചോദിച്ചിട്ടില്ല. എനിക്ക് ഒന്നും ഉപദേശിച്ചു തന്നിട്ടുമില്ല." എന്നാണ്. എങ്കിലും സ്നേഹക്കടലായ ഗുരുവിന്റെ ഉള്ളം ശിഷ്യനെ അങ്ങോട്ടും ശിഷ്യന്റെ തന്റേടവും ഊർജ്ജസ്വലതയും ഗുരുവിനെ ഇങ്ങോട്ടും ആകർഷിച്ചു എന്നേവേണ്ടൂ. അല്പകാലം കൊണ്ട് അവർതമ്മിലുള്ള ഹൃദയബന്ധം ഗാഢമായി.

ശിഷ്യന്റെ അതിഥിയായി സ്വാമികൾ കുറച്ചുകാലം കുമ്പളത്തുവീട്ടിൽ താമസിച്ചു. രാത്രി വീട്ടിലും പകൽ വീടിനടുത്തുള്ള ശീതളമായ കാവിലുമായിരുന്നു വിശ്രമം. പ്രശാന്തമായ കാവും പരിസരവും സ്വാമികൾക്കു ഹൃദ്യമായി. ഗുരുവിന്റെ സുഖസൗ

കര്യങ്ങളിലും ശുശ്രൂഷയിലും പുതിയ ശിഷ്യൻ സദാ ശ്രദ്ധാലുവായിരുന്നു. വീട്ടിൽ ധാരാളം അംഗങ്ങളുണ്ടെങ്കിലും അവിടത്തേക്കുള്ള ആഹാരം കുമ്പളത്തിന്റെ ധർമ്മപത്നിതന്നെ തയ്യാറാക്കി.

ഒരുദിവസം രാമസ്വാമി എന്നൊരു തകിൽക്കാരൻ സ്വാമിയെ കാണാൻ വന്നു. സുപ്രസിദ്ധ നാഗസ്വരവിദ്വാൻ കടവൂർ കിട്ടപ്പണിക്കരുടെ തകിൽ വായനക്കാരനായിരുന്നു രാമസ്വാമി. ''ഗഞ്ചിറ വായിക്കാനറിയാമോ?'' എന്ന സ്വാമിയുടെ ചോദ്യത്തിന് ''എല്ലാം തെരിയും'' എന്നായിരുന്നു മറുപടി.

സ്വാമി ഗഞ്ചിറ കൈയിൽ കൊടുത്തു. തന്റെ കഴിവു മുഴുവൻ പ്രകടിപ്പിച്ചു രാമസ്വാമി ഗഞ്ചിറ വായിച്ചു. സ്വാമി താളമിട്ടുകൊണ്ടിരുന്നു. പക്ഷേ ആ താളത്തിനൊത്തു വായിക്കാൻ അയാൾക്കു നന്നേ പണിപ്പെടേണ്ടിവന്നു. ഒടുവിൽ പരാജയം സമ്മതിച്ചപ്പോൾ സ്വാമി നിഷ്പ്രയാസം അതു വായിച്ചു കേൾപ്പിച്ചുവത്രേ. താളവാദ്യങ്ങളുടെ പ്രയോഗത്തിൽ ചട്ടമ്പിസ്വാമിയുടെ മുമ്പിൽ താൻ എത്രയോ നിസ്സാരനെന്ന് മനസ്സിലാക്കിയ ആ പ്രശസ്ത തകിൽക്കാരൻ സാഷ്ടാംഗം പ്രണമിച്ചുകൊണ്ടു പറഞ്ഞു.

''നീങ്കൾ കടുവുൾ താൻ സ്വാമീ.''

സ്വാമി വിശ്രമിച്ചിരുന്ന മനയിൽ കാവിന്റെ മുന്നിലെ പാടത്തിനുമപ്പുറം മറ്റൊരു കാവുണ്ട് - വൻ വൃക്ഷങ്ങളും ചൂരൽപ്പടർപ്പുകളും നിറഞ്ഞ, പകൽനേരത്തും ഇരുളൊഴിയാത്ത, ഒരു സർപ്പക്കാവ്. നല്ലജാതി സർപ്പങ്ങൾ യഥേഷ്ടം വിഹരിക്കുന്ന അതിന്നുള്ളിൽ സാധാരണയായി ആളുകൾ ചെല്ലാറില്ല. സ്വാമികൾക്കു അതൊന്നു കാണണമെന്നു തോന്നി. ''കാരണവരേ, നമുക്ക് ആ കാവൊന്നുപോയിക്കാണാം.'' കാവിനുള്ളിൽ നിർഭയനായി ചുറ്റിനടക്കേ സ്വാമി പറഞ്ഞു. ''വളരെ പുരാതനവും പരിശുദ്ധവുമായ കാവ്.'' ഒരു പ്രത്യേക സ്ഥലം കൈയിലെ ഊന്നുവടികൊണ്ടു തൊട്ടുകാണിച്ച് വീണ്ടും പറഞ്ഞു. ''ഇതൊരു പുണ്യസ്ഥലമാണ്. സമാധിസ്ഥാപനത്തിനു പറ്റിയ സ്ഥലം.''

ആയിടെ തിരുവനന്തപുരത്തു ചെന്ന് എല്ലാപേരെയും കണ്ടാൽ കൊള്ളാമെന്ന് അവിടുത്തേക്കു തോന്നി. "കുറേദിവസം കഴിഞ്ഞുപോരേ? എന്നു ചോദിച്ചതിന് "കിഴവൻ ചാവാൻനേരം ഇങ്ങുവരും കാരണവരേ" എന്നായിരുന്നു സമാധാനം.

ഈ യാത്രയിൽ സ്വാമികൾ തിരുവനന്തപുരത്തു പത്തുമാസത്തോളം തങ്ങി. പ്രിയപ്പെട്ടവരോടൊപ്പം മാറിമാറിത്താമസിച്ചു. സകലമാനപേർക്കും പരമാനന്ദമായി. അങ്ങനെയിരിക്കെ അവിടുത്തേക്ക് ശരീരസുഖം ഇല്ലാതായി. അതിസാരമായിരുന്നു രോഗം. ശിഷ്യരിൽത്തന്നെ പ്രഗല്ഭവൈദ്യന്മാരുണ്ടല്ലോ. അവർ ശ്രദ്ധയോടെ ശുശ്രൂഷിച്ചു. എന്നാൽ വൈദ്യശാസ്ത്രത്തിന്റെ മറുകര കണ്ടിരുന്ന സ്വാമികൾക്ക് ഇന്ന ചികിത്സ ചെയ്യണമെന്ന് നിർദ്ദേശിക്കാൻ ആരും ധൈര്യപ്പെട്ടില്ല. സ്വന്തം ജീവിതനാടകത്തിന്റെ അന്ത്യരംഗം അടുത്തിരിക്കുന്നു എന്ന് അറിഞ്ഞിരുന്ന തിരുവടികൾ അതൊന്നും ആവശ്യമില്ലായെന്ന മനോഭാവമാണ് പ്രകടിപ്പിച്ചത്. എങ്കിലും ശിഷ്യവത്സലനായ അവിടുന്ന് അവരുടെ സംതൃപ്തിക്കുവേണ്ടിമാത്രം ആ പരിചരണങ്ങൾ സ്വീകരിച്ചു.

അല്പകാലം കൊണ്ട് ആരോഗ്യസ്ഥിതി മെച്ചപ്പെട്ടു. ഒരുവിധം നടക്കാമെന്നായപ്പോൾ സ്വാമികൾ പന്മനയ്ക്കു പോകാനിച്ഛിച്ച് കുമ്പളത്തിന് എഴുതി. എഴുത്തു കിട്ടിയപ്പോൾ ഉടൻ കുമ്പളവും കൂട്ടരും വള്ളത്തിലെത്തിച്ചേർന്നു.

തിരുവനന്തപുരത്തെ ശിഷ്യമണ്ഡലം മുഴുവൻ സ്വാമികളെ യാത്രയാക്കാൻ വള്ളക്കടവുവരെ അനുഗമിച്ചു. തൃപ്പാദം ഒന്നു വന്ദിക്കാൻ ഭക്തജനങ്ങൾ തിരക്കുകൂട്ടി. തിരുവടികൾക്ക് അവരിൽ ഓരോരുത്തരോടും നർമ്മം കലർന്ന ഓരോ വാക്കെങ്കിലും പറയാൻ ഇല്ലാതിരുന്നില്ല. അങ്ങനെ എല്ലാവരെയും ഒരുപോലെ അനുഗ്രഹിച്ചിട്ടു സ്വാമിതിരുവടികൾ വള്ളത്തിൽകയറി ഇരുന്നു.

വള്ളം നീങ്ങാൻ കല്പന കാത്തുനിൽക്കുകയായിരുന്നു കുമ്പളവും മറ്റും. സ്വാമിതൃപ്പാദങ്ങളുടെ അനുവാദംലഭിക്കാതെ പുറപ്പെടാൻ ആർക്കും ധൈര്യംവന്നില്ല. ഒരുമണിക്കൂറോളം അതു

ണ്ടായതുമില്ല. അങ്ങനെ മൗനംഭജിച്ച് ഏവരും നില്ക്കെ, ഒരു സ്ത്രീരൂപം അകലെനിന്നും ഓടിവരുന്നതുകണ്ടു. കുളത്തൂർ ആശ്രമത്തിലെ യോഗിനിയമ്മയായിരുന്നു അത്. ആളുകൾ വഴി മാറിക്കൊടുത്തു. അമ്മ വള്ളത്തിൽക്കയറി തൃപ്പാദങ്ങളെ വണങ്ങി. യോഗിനിയമ്മയെനോക്കി സ്വാമി പറഞ്ഞു: "യാത്രയാണ്."

വള്ളം അകന്നകന്നുമറയുന്നത് ആ സ്വാമിഭക്തരെല്ലാം കണ്ണീരിലൂടെ നോക്കിക്കണ്ടു.

## 44

പന്മനയ്ക്കുപോകുംവഴി സ്വാമിതൃപ്പാദങ്ങൾ ഇടയ്ക്ക് പ്രാക്കുളം തോട്ടുവയലിൽ ബംഗ്ലാവിൽ ഏതാനും ദിവസം വിശ്രമിച്ചു. ഗുരുപാദർ അവിടെയുണ്ടെന്നറിഞ്ഞ് ശ്രീനാരായണഗുരുസ്വാമികൾ വന്നു. ഗുരുശിഷ്യന്മാർ തമ്മിലുള്ള ആ കൂടിക്കാഴ്ച ഹൃദയസ്പൃക്കായിരുന്നു. അവസാനകാഴ്ചയെന്ന് ഇരുവർക്കും അറിയാവുന്ന മട്ടിലായിരുന്നു അവരുടെ പരസ്പരോപചാരക്രമം.[1] സ്വാമിതിരുവടികളുടെ മുഖത്തുനോക്കി ഗുരുസ്വാമി പറഞ്ഞു: "അവിടന്ന് നന്നേ ക്ഷീണിച്ചിരിക്കുന്നു. ഞാൻ മകരധ്വജം കൊടുത്തയക്കാം." തിരുവടികൾ ഒന്നു മന്ദഹസിച്ചതേയുള്ളൂ. കൊല്ലത്തു ചെന്നയുടനേ ഗുരുസ്വാമികൾ മകരദ്ധ്വജം വാങ്ങി കൊടുത്തയക്കുകയും ചെയ്തു. അതുകണ്ട് സ്വാമിതിരുവടികൾ ചിരിച്ചുകൊണ്ടുപറഞ്ഞു. "ഈ നാണുവാശാന് ഒന്നും മനസ്സിലായില്ലേ? കൂടുപൊളിച്ചു പക്ഷി പറക്കാൻപോകുന്ന അവസരത്തിൽ ഇതൊക്കെ എന്തിനാണ്?" രണ്ടുമൂന്നുദിവസം കഴിഞ്ഞ് ഗുരുപാദരെക്കാണാൻ നാരായണഗുരുസ്വാമി വീണ്ടുംവന്നു. മലയാളവർഷം 1099 മീനം 16-ാം തീയതി ഉച്ചതിരിഞ്ഞനേരം. അതൊരു ധന്യമുഹൂർത്തമായിരുന്നു. ശിഷ്യരുടെ നിർബന്ധപ്രകാരം ഒന്നുരണ്ടു ഫോട്ടോയെടുക്കാൻ സ്വാമിതൃപ്പാദങ്ങൾ സമ്മതിച്ചു.

"നേരേ നടുക്കു ഗുരുപാദരിടംവലം തൻ
പേരാർന്ന ശിഷ്യരിതുമട്ടിലിരുന്നു നന്നായ്
തോരാത ബാഷ്പനിരയോടു നമുക്കു കണ്ടി-
ങ്ങാരാൽ നമിപ്പതിനുടൻ പടമൊന്നെടുത്തു."

മുഴങ്ങോട്ടുവിള കൃഷ്ണപിള്ള

വിദ്യാധിരാജഗുരുപാദർ മദ്ധ്യത്തിലും ശ്രീനാരായണ ഗുരുസ്വാമി വലതുവശത്തും തീർത്ഥപാദപരമഹംസസ്വാമി ഇടതുവശത്തുമായിരുന്നാണ് ഫോട്ടോയെടുത്തത്. രണ്ടാമത്തെ



മഹാസമാധിക്ക് 40 ദിവസം മുമ്പ് എടുത്ത സ്വാമിതിരുവടികളുടെ ചിത്രം

ശിഷ്യനായ നീലകണ്ഠതീർത്ഥർ സമാധിയായിക്കഴിഞ്ഞിരുന്ന ല്ലോ. കവി സൂചിപ്പിക്കുംപോലെ ഓരോ മലയാളിഭവനത്തിലും വച്ചു പൂജിക്കേണ്ടതാണ് ഈ ചിത്രം.

ഇക്കാലത്ത് സ്വാമിതിരുവടികളെ അവരവരുടെ നാട്ടിലേക്ക് കൊണ്ടുപോകാൻ ഗൃഹസ്ഥശിഷ്യന്മാർ പലരും ആഗ്രഹിച്ചു. കൊല്ലത്തുകാരോടു സ്വാമി പറഞ്ഞു. "ഏതായാലും മേടം ഇരു പത്തിമൂന്നു കഴിഞ്ഞോട്ടെ, തെക്കോട്ടുതന്നെ വന്നേക്കാം."

പന്മന സി.പി.പി. സ്മാരക വായനശാലയായിരുന്നു സ്വാമി കൾക്കു വിശ്രമിക്കാനൊരുക്കിയിരുന്നത്. ക്ഷീണം നാൾക്കു നാൾകൂടിവന്നെങ്കിലും അവിടുത്തെ മുഖപ്രസാദത്തിന് യാതൊരു മങ്ങലുമുണ്ടായില്ല. വിദ്വാന്മാരും ശാസ്ത്രജ്ഞരും ഉദ്യോഗസ്ഥരും പ്രഭുക്കന്മാരും സാധാരണക്കാരുമടങ്ങിയ ശിഷ്യഗണം തിരുവടി കളെ പരിചരിക്കുന്നത് മഹാഭാഗ്യമായിക്കരുതി വന്നുപൊയ്ക്കൊ ണ്ടിരുന്നു. ശ്രീ കുമ്പളത്തിന്റെ നേതൃത്വത്തിൽ വരുന്നവർക്കു വേണ്ട സൗകര്യങ്ങൾ ഏർപ്പെടുത്തി. വരുന്നവരോടെല്ലാം വിദ്യാ ധിരാജൻ വാത്സല്യപൂർവ്വം സംസാരിച്ചു. നേരംപോക്കു പറഞ്ഞു. ശാസ്ത്രചർച്ചകളും സംഗീതാലാപനങ്ങളും മുടങ്ങിയില്ല. ഗഞ്ചിറ, ഫിഡിൽ, വീണ മുതലായവയുടെ നാദം അന്തരീക്ഷത്തെ സംഗീ തസാന്ദ്രമാക്കിക്കൊണ്ടിരുന്നു. അവിടത്തെ നിതാന്തസഖാക്കളായ തവള, എലി മുതലായ ജീവികൾ തങ്ങളുടെ അഭയദാതാവിന്റെ സുഖവിവരം അന്വേഷിച്ച് കട്ടിലിന്നടിയിൽ വന്നുംപോയുമിരുന്നു. ഒരുദിവസം ഒരു മഞ്ഞച്ചേരയും വന്നു.

മ. വ. ആയിരത്തിഒരുന്നൂറ് മേടം ഇരുപത്തിമൂന്നാം തീയതി പുലർന്നു. അന്നു കാർത്തിക നക്ഷത്രം. സ്വാമികൾ കുമ്പളത്തിനെ അരികിൽ വിളിച്ചു പറഞ്ഞു: "കാരണവർ ഇന്ന് എങ്ങും പോകരുത്. നാലുമണി കഴിഞ്ഞോട്ടെ."

മൂന്നുമണി കഴിഞ്ഞപ്പോൾ, സന്തത സഹചാരിയായ പദ്മ നാഭപ്പണിക്കരുടെ സഹായത്തോടെ സ്വാമികൾ എണീറ്റിരുന്നു.

സ്വയം പത്മാസനം ബന്ധിച്ചു. ദൃഷ്ടികൾ ഏകാഗ്രമായി. "മതി എല്ലാം ശരിയായി." ആ തിരുനാവിൽ നിന്നുതിർന്ന അവസാന വാക്കുകൾ! മുഖം കൂടുതൽ പ്രകാശമാർന്നതുപോലെ കാണപ്പെട്ടു.

വാർത്ത കേരളമാകെ പെട്ടെന്നു പരന്നു. ആ നാമമെങ്കിലും കേട്ടിട്ടില്ലാത്തവർ ഇല്ലല്ലോ. ആയിരത്താണ്ടുകൾക്കിടയ്ക്കെങ്ങാനുദിച്ചു ലോകത്തെ അന്ധതമസ്സിൽ നിന്നും അറിവിന്റെ ജ്യോതിസ്സിലേക്ക് നയിക്കുന്ന അപൂർവ്വ സഹസ്രകിരണന്റെ അസ്തമയമായിരുന്നു കേരളീയരെ സംബന്ധിച്ചിടത്തോളം ആ മഹാസമാധി.

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ സമാധിയടഞ്ഞ വിവരം വർക്കല ശിവഗിരിമഠത്തിൽ വിശ്രമിക്കുകയായിരുന്ന ശ്രീനാരായണഗുരുവിനെ ഉടനെ അറിയിച്ചു. അറിഞ്ഞ ഉടൻ ശ്രീനാരായണൻ മഠത്തിൽ അന്ന് ഉപവാസമനുഷ്ഠിക്കാൻ കല്പന നൽകി. വിശേഷാൽ പൂജയും പ്രാർത്ഥനയും നടത്താനും ഏർപ്പാടാക്കി. എന്നിട്ടു മുറിക്കുള്ളിൽ കയറി കതകടച്ചു ധ്യാനത്തിൽ മുഴുകി. ഉണർന്നശേഷം പുറത്തുവന്നു താഴെക്കാണുന്ന പദ്യങ്ങൾ പറഞ്ഞുകൊടുത്ത് ഒരു ശിഷ്യനെക്കൊണ്ടെഴുതിച്ചു.

"സർവ്വജ്ഞ ഋഷിരുത്ക്രാന്തഃ
സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ
ലീലയാകാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വം വപുസ്സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ"

(സർവ്വജ്ഞനും ഋഷിയും സദ്ഗുരുവുമായ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ ശുകമാർഗ്ഗത്തിൽകൂടി ഉയർന്നു പരാകാശത്തിൽ പരിപൂർണ്ണകലാനിധിയായി പ്രകാശിക്കുന്നു. ആ മഹാപ്രഭു നമ്മുടെയിടയിൽ വളരെനാൾ വിനോദമാത്രനായി കഴിഞ്ഞ

തിനുശേഷം, തന്റേതല്ലാത്ത ഈ മർത്ത്യശരീരം ഉപേക്ഷിച്ചു വീണ്ടും സ്വന്തം ബ്രഹ്മശരീരം കൈവരിച്ചിരിക്കുന്നു.)

"ശ്രീബുദ്ധനേയും ശ്രീശങ്കരനേയും ഒഴിച്ചാൽ സർവ്വജ്ഞ പദംകൊണ്ട് ഉപശ്ലോകിക്കപ്പെടാവുന്ന യോഗ്യന്മാരെ ചരിത്രം അറിയുന്നില്ല. സത്യവാക്കായ ഭഗവാൻ ശ്രീനാരായണഗുരുദേവൻ പറയുന്നു വിദ്യാധിരാജ പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമികൾ സർവ്വ ജ്ഞനാണെന്ന്. ചരിത്രത്തിനു മൂന്നാമതൊരു സർവ്വജ്ഞനെ അംഗീകരിക്കാതിരിക്കുവാൻ ഇനി സാധ്യമല്ല."[1]

[1] പ്രൊഫ. കെ. ബാലരാമപ്പണിക്കർ

"ഉത്തരഭാരതത്തിൽ രാമകൃഷ്ണനും അദ്ദേഹത്തിന്റെ
അന്തേവാസികളും നല്കിയതുപോലുള്ള പ്രചോദനമാണ്
അക്കാലത്തു ചട്ടമ്പിസ്വാമികളും അവിടുത്തെ ശിഷ്യസംഘവും
മലയാളത്തിനു ദാനം ചെയ്തത്...
ഭ്രാന്താലയം എന്നു വിവേകാനന്ദനെക്കൊണ്ടു
പറയിക്കത്തക്കവണ്ണം കേരളീയജീവിതം അന്നു
വികലമായിരുന്നു. ആ ദുഃസ്ഥിതി കണ്ടുള്ളലിഞ്ഞ
വിവേകാനന്ദനെത്തന്നെ അത്ഭുതപരതന്ത്രനാക്കാൻ കഴിഞ്ഞ
മഹായോഗിയായിരുന്നു ചട്ടമ്പിസ്വാമികൾ.
കേരളീയസമുദായങ്ങൾക്കു പിന്നീടുവന്ന ഉയർച്ചയ്ക്കും
ശുദ്ധിക്കും മാർഗ്ഗദർശനം ചെയ്ത മഹാന്മാരിൽ
പ്രഥമഗണനീയൻ ചട്ടമ്പിസ്വാമികളാണെന്നു സമ്മതിക്കണം."

ശൂരനാടു കുഞ്ഞൻപിള്ള

# സഹസ്രകിരണൻ

ഡോ. എം. പി. ബാലകൃഷ്ണൻ

പ്രസാധനം